നെഹ്രു ബാല പുസ്തകാലയം — 56




# ബാല കഥാ ശാഖി

സമ്പാദക: സുഗതകുമാരി

നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

*This book has been published on the paper supplied by the Govt. of India at concessional rates.*

1979 (1901 – Saka)



രൂ· 4.50

Original Title: BALAKATHA SAKHI (Malayalam)

Published by the Director, National Book Trust India,
A-5, Green Park, New Delhi-110016. and
Printed at Kuldip Press, New Delhi-28

# തേവർക്കു്
# തിരിവെയ്ക്കാൻ

പി. എ. വാരിയർ

മഴയ്ക്കുശേഷം മാനമൊന്നു തെളിഞ്ഞു. മുററത്തു മുഴുവൻ കലക്കവെള്ളമങ്ങനെ കെട്ടിനില്ക്കുന്നു. മനോഹരമായ ഒരു ചെങ്കടൽ തന്നെ. ഈ വെള്ളമൊക്കെ വേണ്ടതുപോലെ ഉപയോഗപ്പെടുത്തണ്ടേ ? ആലോചിച്ചു് തയ്യാറാക്കിയ ഒരു പദ്ധതിയനുസരിച്ചു് ഇതു് ഉപയോഗപ്പെടുത്താഞ്ഞാൽ അതൊരു, ഒരു എന്താണു് ഇന്നത്തെ ക്ലാസ്സിൽ മലയാളം മാഷ് പറഞ്ഞതു ? അതേ അതേ-അതൊരു ദേശീയ ദുർവ്യയമായിരിക്കും. ഞാൻ താമസിയാതെ മുററത്തേക്കിറങ്ങി. മഹത്തായൊരു നദീജലപദ്ധതി എൻെറ മനസ്സിൽ രൂപം പൂണ്ടു.

പക്ഷേ, എന്തെങ്കിലും ആയുധങ്ങൾ വേണ്ടേ ? കൈക്കൊട്ടു് അച്ഛൻ കൊണ്ടുപോയിരിക്കുന്നു. ഒരു മടക്കനത്തണ്ടും കുറെ ഇല്ലിക്കോലും ഒന്നുരണ്ടു മുളങ്കമ്പും കിട്ടി. ഇതുമതി എൻെറ പാവപ്പെട്ട പദ്ധതിക്കു്. ഞാൻ നേരം കളയാതെ മുററത്തെ പടിഞ്ഞാറെ അരികിലൂടെ ചാലുകീറാനാരംഭിച്ചു.

എന്റെ പദ്ധതി മുറയ്ക്കു പുരോഗമിച്ചു. പടിഞ്ഞാറെ അരികിലൂടെ വന്ന ചാല് വടക്കേ മുററത്തെത്തി. ഇനി അതുകൊണ്ടുപോയി കിഴക്കേത്തൊടിയിൽ ചാടിക്കണം. നാലഞ്ചടി താഴെയാണു് തൊടിയുടെ കിടപ്പു്. ഈ കെട്ടിനിൽക്കുന്ന വെള്ളമൊക്കെ കുത്തനെ തൊടിയിലേക്കു കുതിച്ചു ചാടുന്ന രസകരമായ കാഴ്ചയെക്കുറിച്ചു് ഞാനൊന്നു സങ്കൽപ്പിച്ചുനോക്കി. ഒരു കൊച്ചു നയാഗ്രതന്നെ! വെള്ളത്തിന്നു ശക്തിയായ ഒഴുക്കുകിട്ടാൻ വേണ്ട അവസാനത്തെ മിനുക്കുപണിയിൽ ഞാൻ മുഴുകി. "കുട്ടികൃഷ്ണാ. . . . . . കുട്ടികൃഷ്ണാ. . . . . . ബടൊന്നു വായോ! വേഗം വേണം. . . . ."

നോക്കണേ ഒരു സൈ്വരക്കേടു്. അമ്മയ്ക്കു് കാര്യവിവരമില്ലാ എന്നു് അച്ഛൻ പറയുന്നതു് ശരിയാണ്. മനുഷ്യൻ ഒരു കനപ്പെട്ട കാര്യത്തിലേർപ്പെട്ടാൽ അമ്മ തുടങ്ങും, 'കുട്ടികൃഷ്ണാ ബടൊന്നു വായോ: ഇപ്പോൾ ഞാൻ ഇതൊക്കെ ഇവിടെ ഇട്ടിട്ടു പോയാൽ പററുമോ ? നല്ലൊരു മഴ വന്നാൽ എന്റെ പരിപാടിയാകെ കുളത്തിലിറങ്ങില്ലേ? അല്ലെങ്കിലും എല്ലാ പെണ്ണുങ്ങളും ഇങ്ങനെത്തന്നെയാണു്. സ്ക്കൂളിലേക്കു പുറപ്പെട്ടു നിൽക്കുമ്പോൾ കുട്ട്യോപ്പോൾക്കുമുണ്ടു് ഇതുപോലൊരു വിളി—'കുട്ടിഷ്ണാ ഈ കഞ്ഞിച്ചെമ്പൊന്നു പിടിക്കു, തൊഴുത്തിങ്കല് കൊണ്ടുവെയ്ക്കാനാ'.

ഒററ വഴിയേ ഉള്ളു—തല്ക്കാലം കുട്ടികൃഷ്ണൻ വിളികേട്ടിട്ടില്ലാച്ചാട്ടെ. അല്ലാണ്ടെ ഇപ്പോഴെന്തു ചെയ്യാനാ ? ഞാൻ വീണ്ടും എന്റെ പരിപാടിയിൽ മുഴുകി. ഒരു സമാധാനമുണ്ടു്. അച്ഛൻ പാടത്താണു്, സന്ധ്യയ്ക്കു മുമ്പേ വരില്ല.

പിന്നിൽ ചേർത്തുപിടിച്ച മടക്കനത്തണ്ടിൻമേൽ ചാരിനിന്നു ഞാനെന്റെ പദ്ധതിയുടെ പ്രവർത്തനം

ആകെയൊന്നു നോക്കി. എനിക്കു വളരെ അഭിമാനം തോന്നി. ഇനി ആ കിഴക്കേ അററത്തെ തിണ്ട് ലേശമൊന്നു ഇടിച്ചു താഴ്ത്തുകയും കൂടിവേണം. . . . . ഈ നാശം പിടിച്ച ചാററലുമഴ ഒന്നു വിടുന്നില്ലല്ലോ.

"നിയ്യങ്ക്ട് വരുണുണ്ടോ കുട്ടിഷ്ണാ. നേരം വൈകുമ്പോ ഒരത്യാവശ്യത്തിനു വിളിച്ചാൽ കാണില്ല്" ഇങ്ങനെ ണ്ടോരു......'' അമ്മ വടക്കു പുറത്തെ കോലായിലെത്തിക്കഴിഞ്ഞു. കലശലായിട്ടു ശുൺഠിയെടുത്തിട്ടുണ്ടെന്നാണു് തോന്നുന്നതു്.

ഇടതുകയ്യിലെ വാലൻ മരികയിൽ പുളി കലക്കിപ്പിഴിഞ്ഞുകൊണ്ടു് കോലായിലേക്കു വന്ന അമ്മ എൻെറ പദ്ധതിയാകെ കുഴപ്പത്തിലാക്കാൻ ഉറച്ചിരിക്കയാണു്.

"നിയ്യ്ബടെണ്ടായിട്ടാ വിളികേക്കാത്ത് ? നേരം സന്ധ്യായില്ലേ ? ഞ്ഞിങ്കട് കേറാ. അമ്പലത്തിൽ തിരി വെയ്ക്കാൻ പോണം."

"അപ്പോ കുട്ട്യോപ്പോളില്ലേ, അമ്മേ. ?"

"അതൊക്കെ നിയ്യെന്തിനാ അറിയണ് ?"

"ന്നാലും അങ്ങിനല്ലല്ലോ"

"ഇതു്ങ്ങനൊരു ചെക്കൻ ! കുട്ട്യോപ്പോള് തൊട്ടൂടാണ്ടിരിക്കാ ന്നാലോ ?

"അല്ലെങ്കിലും കുട്ട്യോപ്പോൾക്ക് എപ്പളും ണ്ടോരു''

''നിയ്യെന്തിനാ കുട്ടി വേണ്ടാത്തതൊക്കെ പറയണ് ? നല്ല കുട്ട്യല്ലേ ? അപ്പുപോയി തിരിവെച്ചു വരു. ഉം, വേഗാട്ടെ".

"എന്നിട്ടു് പിന്നെ ഇതു ശരിയാക്കാൻ ഇടകിട്ട്വോ, അമ്മേ ?"

"ഏതു് ?"ആ വമ്പിച്ച പദ്ധതിയുടെ മുമ്പിൽ മിഴിച്ചു നിന്നുകൊണ്ട് അമ്മ ചോദിക്കുകയാണു്. ഞാൻ

എന്റെ കേഷോഭവും അമ്മയുടെ വിവരക്കേടിനെപ്പററി എനിക്കുള്ള അഭിപ്രായവും ഒട്ടും പുറത്തുകാട്ടാതെ എന്റെ പദ്ധതിയുടെ ഒരു വിശദവിവരണം നൽകാൻ തുടങ്ങി. മുഴുവനാക്കാനിടകിട്ടിയില്ല.

"ഓ, അതു നമുക്കു് നാളെ ശരിപ്പെടുത്താം, കുട്ടിഷ്ണാ". അമ്മയെ്ക്കാരു സാരമില്ലാത്തപോലെ! "അപ്പു വേഗം പുറപ്പെടു. ഇരുട്ടും മഴേം കൂടി വന്നാൽപ്പിന്നെ അമ്പലത്തിൽ പൂവ്വാൻ പററില്ല."

"ഇപ്പൊത്തന്നെ ഇരുട്ടായിത്തുടങ്ങീല്ലേ, അമ്മേ ? ഇനി അരനാഴിക നടന്നു തിരിവെച്ചു വരുമ്പോഴേക്കും നല്ല ഇരുട്ടാവും, അപ്പളോ ?''

"അതൊന്നുല്ല. അപ്പുന്നു് ഒരോട്ടത്തിനല്ലേ ഉള്ളൂ. ഉം വേഗം പോയി കയ്യും കാലും കഴുകി ഭസ്മം തൊട്ടു്



പുറപ്പെടൂ." അമ്മ അടുക്കളയിലേക്കു തിരിഞ്ഞു. ഞാനറി യാതെ എൻെറ പ്രതിഷേധം ഇങ്ങനെ പുറപ്പെട്ടു. "ഓ ഒരു ദിവസം തേവർക്കു് തിരിവെച്ചില്ലെങ്കിലെന്താണാവോ ?"

അടുക്കളയിലേക്കു കടന്നിരുന്ന അമ്മ ഇടിമിന്നൽ പോലെ കോലായിൽതന്നെ എത്തി. "സന്ധ്യനേരത്തു് അധികപ്രസംഗം ങ്ങനെ പറയ്യാ? അവിടെനിന്നു് മയററാ ണ്ടെ വേഗം കയ്യും കാലും കഴുകി ങ്കടു് വന്നോ അതാ നല്ലതു്. അല്ലെങ്കിൽ, അച്ഛനിങ്കട് വരട്ടെ."

ഞാൻ പിന്നെ സംശയിച്ചു നിന്നില്ല. എന്തെന്നാൽ അതു് ആപത്താണെന്നു് എനിക്കറിയാം. അമ്മയും ഞാനു മായുള്ള തർക്കത്തിൽ അച്ഛൻ ഇടപെടുന്നതു് എനി ക്കത്ര തൃപ്തിയല്ല. ഇതൊക്കെ ഞങ്ങൾ തമ്മിൽ തീരാ നല്ലേ ഉള്ളൂ ? എന്തിനാണു് അച്ഛനെ വലിച്ചിഴക്കു ന്നതു് ? അച്ഛനാണെങ്കിൽ ഏതു കേസിലും എക്സ് പാർട്ടി വിധിയേ ഉള്ളു. വാദപ്രതിവാദമില്ല— ചൂരലെ വിടെ എന്നൊരൊററ അന്വേഷണം. പിന്നെ മതിയാവോളം വിധി നടത്തലായി, എൻെറ തുടമേൽ.

എൻെറ തിരി കാത്തിരിക്കുന്ന ഉപ്പലാപ്പള്ളി തേവരെ യും, അദ്ദേഹത്തിൻെറ അനുയായികളായ അച്ഛനമ്മ മാരെയും, കുരുത്തം കെട്ട കുട്ടിയോപ്പോളെയും ആവോളം ശപിച്ചുംകൊണ്ടു് ഞാൻ കുളക്കടവിലെത്തി. ഇങ്ങനെ ഒരു തേവര് ! ഈ സന്ധ്യ നേരത്തു് ഞാനവിടെ ഒരു തിരി കൊണ്ടുപോയി വെച്ചിട്ടു് ഈ തേവർക്ക് എന്താണൊരു പ്രയോജനം ? അരനാഴിക കല്ലും ചരലും ചവിട്ടി കുത്ത നെ നടക്കേണ്ട ഞാൻ ? ഒരു മനുഷ്യജീവിയെ ആ വഴി ക്കൊന്നും കാണില്ല. രാവിലെ ആ ചവുണ്ടിക്കൊററൻ ഇരു നാഴിയരിച്ചോറു് നേദിച്ചാൽപ്പിന്നെ പിറേറന്ന് രാവി ലെയല്ലേ തേവർക്കു് ശാപ്പാടുള്ളു ? അമ്മക്കാണെങ്കിൽ കാര്യം പറഞ്ഞാൽ മനസ്സിലാവില്ല. എന്തെങ്കിലും പറ ഞ്ഞാൽ തുടങ്ങും, 'അച്ഛൻ ങ്കട് വരട്ടെ, ന്നെൻെറാരു ..'

"എന്താ കൊളത്തിങ്കല് തപസ്സായോ ?"

ഞാൻ ഞെട്ടിയെഴുന്നേററു. അമ്മ കുട്ട്യോള്പ്പോളെ പറഞ്ഞയച്ചിരിക്കയാണു്, എന്നെ കാണാഞ്ഞിട്ടു്. വേഗം കാലും മുഖവും കഴുകി കളപ്പുരയിലെ ഭസ്മക്കൊട്ടയിൽ നിന്നു കുറെ വാരിയെടുത്തു പൂശി അകത്തേക്കു ചെന്നു. അമ്മ ഒരു ചിരട്ടയിൽ ഉമിനിറച്ചു മീതെ മൂന്നു നാലു തീക്കനലും കോരിയിട്ടു ശരിപ്പെടുത്തിയിരുന്നു. ഒരു ചെറിയ കിണ്ണത്തിൽ എണ്ണയും തിരിയുമുണ്ടു്. മഴയിങ്ങനെ തൂങ്ങി നിൽക്കുമ്പോൾ ഇതൊക്കെ എങ്ങിനെ അവിടെ എത്തിക്കും.

"തീപ്പെട്ടി കൊണ്ടോയാൽപ്പോരേ, അമ്മേ."

"ദേപ്പോനന്നായ്യോ. തീപ്പെട്ടി കത്തിച്ചു തിരിവെയ്ക്ക തേവർക്കു് ?"

"ഓ, തേവരുടെ ഒരാഭിജാത്യം ! എന്താപ്പൊ തീപ്പെട്ടി ഒരച്ചു് കത്തിച്ചാൽ ? നമ്മക്കു് ആവാംച്ചാൽ തേവർക്കും ആയിക്കൂടെ ?"

"നിയ്യന്റെ കുട്ടികൃഷ്ണാ, വെറുതെ തർക്കിക്കാൻ നില്ക്കണ്ട ഈ സന്ധ്യ നേരത്തു്. വേഗം പോയി തിരി വെച്ച് വന്നോളു. അതാ നല്ലത് . . ."

ഞാൻ ചിരട്ടയും എണ്ണക്കിണ്ണവുമെടുത്ത് ഉമ്മറത്തെത്തി. ഇടിയൊന്നു മുരളി—'കുടയെടുക്കെടാ കിറുക്കാ' എന്നർത്ഥം. കാറെറാന്നു ചീറിപ്പാഞ്ഞു—'ആ മുണ്ടങ്ക്ട് മടക്കിക്കുത്തെടാ തണ്ടോപ്പി' എന്നർത്ഥം. മാരണം, എവിടെ നോക്കിയാലും എന്നെ ശാസിക്കാനേ ആളുള്ളു. ഞാൻ ചെയ്യുന്നതൊക്കെ തെററായിരിക്കാം. എന്തോ കഥ.

എന്നേക്കാൾ വലുപ്പമുള്ള ഒരു പടുകൂററൻ ഓലക്കുട

ചൂടി മുണ്ടുമടക്കിക്കുത്തി എണ്ണക്കിണ്ണവും തീച്ചിരട്ടയു മായിഞാൻ നടന്നു. പകൽവെളിച്ചംമാഞ്ഞ കൂട്ടത്തിലായി. മഴയ്ക്കു ശക്തി കൂടുകയാണു്. എന്തെങ്കിലുമാകട്ടെ, ഈ തിരി കിട്ടാഞ്ഞിട്ടു് തേവര് ഇരുട്ടത്തു് വിഷ മിക്കേണ്ട.

ഹും, ഇതാണത്രെ രാത്രി മൂപ്പിലേക്കുള്ള വെളിച്ചം! ഇതു് ആ കൽവിളക്കിൽ വച്ച് ആളിക്കോട്ടു തിരിയാനിട കിട്ടില്ല, എലി വന്നു കൊണ്ടുപോവാൻ . . . അല്ല, തേവ രുടെ മകൻെറ വാഹനമാണല്ലോ എലി. അച്ഛനേക്കാൾ മകനാണു് തിരിയുടെ ആവശ്യം എന്നു വെച്ച് കൊണ്ടു പോകുന്നതായിരിക്കും.

ഒരു കുണ്ടനിടവഴിയാണു്. ഇരുപുറത്തും മുള്ളു വേലി. വേലിയരികിൽ ഉടനീളം മരങ്ങൾ. ഇരുട്ടു് ഇഴുകി പ്പിടിച്ചുതുടങ്ങി. തകർത്തുപെയ്യുന്ന മഴ പല മരങ്ങളിലും ഊക്കോടെ വന്നുവീണു് ഏതോ പ്രാകൃത വാദ്യഘോഷം മുഴക്കുന്നതുപോലെ തോന്നി. വഴിനീളെ മരങ്ങളുടെ ഉയ ർന്നു നിൽക്കുന്ന വേരുകളും ഉരുളൻ കല്ലുകളുമാണു്. എനിക്ക് ഒരു ഭയമോ പശ്ചാത്താപമോ ഒക്കെ തോന്നി ത്തുടങ്ങി. തേവർക്കു് തിരിവെയ്ക്കാൻ പോകാൻ പറ ഞ്ഞപ്പോൾ എതിരു പറയേണ്ടിയിരുന്നില്ല. ഓ, ദൈവ കോപം വിളിച്ചുവരുത്തുകയല്ലേ ഞാൻ ചെയ്തതു്. പിന്നെ എന്തൊക്കെ പാപമാണു് വിചാരിച്ചത്! അതായി രിക്കും ഇത്രവേഗം ഇരുട്ടു പരക്കുന്നതു്, മഴയ്ക്കു ശക് തി കുടുന്നതും. ഇനി ഇക്കണ്ട ദൂരമൊക്കെ നടന്നു മടങ്ങു മ്പോഴേയ്ക്കും കൂരാക്കൂരിരുട്ടാവും. ഉപ്പലാപ്പള്ളിത്തേവ രുടെ ഊററമറിയാതെ ഞാനിങ്ങനെ ധിക്കാരം പറയേണ്ടി യിരുന്നില്ല, തേവരേ, രക്ഷിക്കണെ . . . . .

നല്ലപോലെ ഒരു വട്ടം പെയ്ത്, കാററടിച്ചു് മഴക്കാ റൊന്നു നീങ്ങി കട്ടി കുറഞ്ഞപ്പോൾ നേരിയൊരു വെട്ടും വീണു.

ഞാൻ കുതികുതിച്ചു നടന്നു. ആ വഴിക്കെങ്ങും ഒരു മനുഷ്യജീവിയില്ല. നേർത്ത വെട്ടവും പാടെ മാഞ്ഞു. ഇരുട്ടു് ഇഴുകിപ്പിടിച്ചുകഴിഞ്ഞു. എന്റെ മനസ്സിൽ ഭയവും കുററബോധവും. മഴ വീണ്ടും കോരിച്ചൊരിഞ്ഞു തുടങ്ങി.

എന്തൊക്കെയായാലും ദൈവദോഷം വിചാരിച്ചതു ശരിയായില്ല. ഗുരുവായൂരപ്പനു വഴിപാടു നേർന്നുവെച്ച ഗളമിന്നി പണയം വെച്ചിട്ടല്ലേ കുട്ടപ്പൻനായർക്കു് പക്ഷപാതം പിടിച്ചതു് ? അയ്യപ്പന്നു് അടനേർന്നതു് ഉച്ചാറലുകഴിഞ്ഞിട്ടും കഴിക്കാഞ്ഞിട്ടല്ലേ ശങ്കുമ്മാന്നു വയററിൽ വേദന തുടങ്ങിയതു് ? എന്റെ തേവരേ . . . . .

അകലെ കുററിക്കാട്ടിൽനിന്നു കുറുക്കൻമാരുടെ ഓരി മുഴങ്ങിത്തുടങ്ങി. എവിടെ നിന്നാണാവോ, കാലങ്കോഴി 'കുത്തിച്ചുടാ' നുള്ളകല്പന പാസാക്കുന്നുണ്ടു്. എന്റെ ഉള്ളിൽ പേടിയും പരിഭ്രമവും പതഞ്ഞു പൊങ്ങുകയാണു്.

ഇടവഴിചെന്നു് പറമ്പിലേക്ക് കടക്കുന്നേടത്തുള്ള തോട്ടിലെത്തി ഞാൻ. നോക്കിയാൽ തലചുററുമാറു് കലക്കവെള്ളമങ്ങിനെ കുതിച്ചൊഴുകുന്നുണ്ടു്. എന്തൊരൊഴുക്കാണെന്നോ, തോടുമുറിച്ചു കടക്കുന്ന ആ ഭാഗത്തു്!

ഞാൻ തോട്ടിലേക്കു് കാലെടുത്തുവെച്ചു. കാലുറക്കുന്നില്ല. മണലിനോടൊപ്പം കാലും ഉറയ്ക്കാതെ ഒഴുകുന്നു. ഓ, ഇതു നല്ല പന്തിയല്ലല്ലോ മടങ്ങിവരുമ്പോഴേക്കു് തോട്ടിൽ വെള്ളം കേറിയാലോ ? ഇന്നു തേവർക്കു് തിരി വേണ്ടെന്നു വെയ്ക്കുകയേ നിവൃത്തിയുള്ളൂ. നല്ല കാററും മഴയുമല്ലേ, സുഖമായി പുതച്ചു മൂടി ഉറങ്ങിക്കോട്ടെ. തിരി ഇവിടെയിട്ടു് മടങ്ങിക്കളയാം.

അയ്യോ മഹാപാപം! വല്ല ദീനോം പിടിച്ചാലോ ? അരുതാത്ത വിചാരങ്ങൾ. ഓ, എന്റെ ഉപ്പിലാപ്പള്ളിത്തേവരേ, ക്ഷമിക്കണേ !

പക്ഷേ, തേവരത്ര ദയവില്ലാത്തവനാണോ, അച്ഛനെപ്പോലെ ? ഒരു ചെറിയ കുട്ടി ഒററയ്ക്കു് ഈ അസമയത്തു് കാടും തോടും കടന്നുവന്നു് ഒരു തിരിവെച്ചു തരണമെന്നൊന്നും തേവര് വിചാരിക്കില്ല. തിരിവെയ്ക്കാത്തതിനു ശിക്ഷിക്കുകയുമില്ല. അച്ഛൻ പറഞ്ഞിട്ടില്ലേ? സൂര്യചന്ദ്രൻമാരാണു് തേവരുടെ കണ്ണുകൾ, മൂന്നാമതൊരു ചെന്തീക്കണ്ണും ! അപ്പോൾ ഈ തിരി വേണോ ?

ഞാൻ ഉറച്ചു കഴിഞ്ഞു. എണ്ണക്കിണ്ണവും തീച്ചിരട്ടയും കുടയും കൂടി മാറിലടുക്കിപ്പിടിച്ചു് കൈകൂപ്പി കണ്ണടച്ചു നിന്നു് ഞാൻ പ്രാർത്ഥിച്ചു. പ്രാർത്ഥനയുടെ അവസാനത്തിൽ അന്നുരാവിലെ അച്ഛൻ പഠിപ്പിച്ച ഒരു ശ്ലോകവും ഉറക്കെ ചൊല്ലി.

പാവമായ കുട്ടികൃഷ്ണനെ അവിടുന്നുതന്നെ കാത്തുകൊള്ളേണമേ.ഭക്തവൽസലനായ ഉപ്പിലാപ്പള്ളിത്തേവരേ! അവിടുത്തെ തിരുമുമ്പിൽ വെളിച്ചം പരത്താൻ ഞാൻ വെയ്ക്കുന്ന ഈ തിരിവേണോ? ഇതൊരു പാപമായി കണക്കാക്കരുതേ, സർവേശ്വരാ ! സമസ്താപരാധം ക്ഷമസ്വ! ഇങ്ങനെ ധ്യാനിച്ചു പ്രാർത്ഥിച്ചു കണ്ണുതുറക്കാതെതന്നെ ഞാൻ എണ്ണയും തിരിയും തോട്ടിലേക്കെറിഞ്ഞു. കലക്കവെള്ളത്തിൽ അതൊക്കെ ഒഴുകി മറിയുന്നതു ഞാൻ സങ്കൽപ്പിച്ചു.

കണ്ണു തുറന്നു നോക്കുമ്പോൾ അച്ഛനുണ്ടു് നില്ക്കുന്നു, തോട്ടിൻെറ അങ്ങേപ്പുറത്തെ തൊടിയിൽ. ഒരു കയ്യിൽ ഭീമാകാരമായ കുട, മറേറതിൽ പടുകൂററനൊരു വടി, കണ്ണിൽ എപ്പോഴുമുള്ള ആ തുളച്ചു കയറുന്ന നോട്ടം, വായിൽ മുറക്കാനും.

ഞാൻ ആകെയങ്ങോട്ടില്ലാതായതുപോലെ തോന്നി. കാൽച്ചുവട്ടിലെ മണലിനോടൊപ്പം ഞാനും ഒഴുകിപ്പോയിരിക്കുമോ ? മനസ്സിൽ ഒരാന്തൽ. കണ്ണും കാണു

ന്നില്ല. കാതു് ആരേ കൊട്ടിയടച്ചതു്? ഞാനും അച്ഛ നും ആ തോടും എല്ലാം കിടന്നു തിരിയുന്നല്ലോ. എന്താ ണിപ്പോഴുണ്ടായതു്? ഒന്നും ആലോചിക്കാൻ വയ്യ. ഇള കാനും വയ്യ. അങ്ങിനെ നില്ക്കുമ്പോൾ ഒരു ശബ്ദം മുഴങ്ങിക്കേട്ടു—"ഉം നന്നായി,അസ്സലായി, ഇനിപോയ് ക്കൂടെ ?"

അച്ഛനാണു്. അദ്ദേഹം അങ്ങനെ പറഞ്ഞാൽ എന്താണർത്ഥമെന്നു് എനിക്കു് അസ്സലായറിയാം. ഇതിന്നുള്ള വക തരുന്നുണ്ടു്, വീട്ടിൽ ചെല്ലട്ടെ എന്നാ ണു് അതിന്നർത്ഥം.

"പോയ്ക്കൊളാൻ പറഞ്ഞില്ലേ? എന്താ മിഴിച്ചുനി ക്കണു്? വെറുതെ മഴച്ചാറലും കൊണ്ടു് ആ തോട്ടില ങ്ങനെ നിക്കണോ ?"

ഞാൻ മുഖമുയർത്താതെ, നിലത്തു കണ്ണുനട്ടും കൊണ്ടു് തിരിച്ചു നടന്നു. നടന്നപ്പോൾ പിന്നിൽ നിന്നു് ഒരു കുരലനക്കലു് കേട്ടു. നീട്ടിയൊരു തുപ്പലും. ഞാൻ തിരിഞ്ഞു നോക്കി. അല്ലാ, അച്ഛൻ ചിരിക്കുകയാണോ? ആ അമർത്തിപ്പിടിച്ച ചുണ്ടുകൾ തെല്ലു വിടന്നിട്ടുണ്ടോ? ഹെയ് എവിടെ? ഒന്നുമില്ല. എന്റെ ഭ്രാന്ത്! പുകയില ച്ചണ്ടി തുപ്പാൻ വായ തുറന്നതാണു്.

എണ്ണക്കിണ്ണം അമ്മയുടെ കയ്യിൻ കൊണ്ടുപോയിക്കൊ ടുത്തു. "അപ്പോഴോ, ഞാൻ പറഞ്ഞതു് ഒത്തില്ലേ? അപ്പു ഓടിപ്പോയാൽ ഇരുട്ടാവുന്നതിനു മുമ്പു് വരുമെന്നു എനിക്കറിയില്ലേ?"

ഒന്നുമറിയാത്ത അമ്മയുടെ അഭിനന്ദനമാണു്. തേ വരുടെ തിരി തോട്ടിലാണെന്നു് ഞാൻ അമ്മയോടെങ്ങനെ പറയും? ഒന്നും മിണ്ടാതെ ഞാൻ വേഗം എണ്ണതേച്ചു കുളി ക്കാൻ പുറപ്പെട്ടു. വാകയും പയറുവള്ളിയും തോർത്തും എല്ലാം എടുത്തുകൊണ്ടാണു്. ഉമ്മറത്തെ കോലായിലെ

ത്തിയപ്പോൾഒരശരീരി—ഇന്നെന്തുപററി കുട്ടിഷ്ണന്?

ഓ, അയിത്ത മുറിയിൽ നിന്നാണു്, കുട്ട്യോപ്പോളുടെ വക

"ഉം എനിക്കെന്തേപ്പോപററിയതു്?"

"അല്ലാ പിന്നാലെ നടന്നു നിർബന്ധിക്കാതെ ഒക്കെ എടുത്തു പൊറപ്പെട്ടതു കണ്ടപ്പോ."

"കണ്ടപ്പോ എന്താ?"

"ഒന്നൂല്ല. തേവർക്കു തിരിവെയ്ക്കാൻ പോയാൽ ഇങ്ങനെ നല്ല ബുധ്ദി തോന്നുമെങ്കിൽ ദിവസേന കുട്ടിഷ്ണൻ പോവാ നല്ലതൂന്നു് നിരീച്ചു."

"അങ്ങനൊന്നും നിരീച്ചു് ബുദ്ധി മുട്ടണമെന്നില്ല. തൊട്ടൂടാണ്ടിരിക്ക്ണോരു് കൊറേശ്ശ മിണ്ടാതിരിക്കും കൂടിയാണു് വേണ്ടതു്."

ഞാൻ നടച്ചാടിയിറങ്ങി കുളത്തിലേക്കോടീ. കുളികഴിഞ്ഞു് ഭസ്മം തൊട്ടു നാമം ചൊല്ലാനിരുന്നു. എന്റെ ഈ കർത്തവ്യനിഷ്ഠ അമ്മയേയും കുട്ട്യോപ്പോളെയും അൽഭുതപ്പെടുത്തിയിരിക്കണം!

'ആരാ അവിടെ, ത്തിരി വെള്ളം ക്ട് കാണട്ടെ.' അച്ഛൻ പാടത്തുനിന്നെത്തി. കയ്യും കാലും കഴുകി എണ്ണതേപ്പു തുടങ്ങി. ആ പരുക്കൻ കൈകളിൽ എണ്ണയെടുത്തു പെരുമാറുമ്പോൾ വല്ലാത്തൊരു പരപര ശബ്ദം പുറപ്പെട്ടു. അതൊരു രസമാണു്, ശ്രദ്ധിച്ചുകൊണ്ടിരിക്കാൻ. പക്ഷേ, അന്നെനിക്കു് അതിന്നൊന്നും രസം തോന്നിയില്ല. അച്ഛന്നു് ഒരു മനഃപരിവർത്തനം വരുത്താ

നായിരുന്നു എന്റെ ശ്രമം. എന്റെ കർത്തവ്യ നിഷ്ഠ അച്ഛനു് ബോദ്ധ്യപ്പെടണം. അച്ഛൻ ചൊല്ലി പ്പഠിപ്പിച്ച ചില സ്തോത്രങ്ങൾ ഞാൻ ആൽമാർത്ഥത ഓളം വെട്ടുന്ന ദയനീയ സ്വരത്തിൽ ചൊല്ലി. അച്ഛൻ പറയാറുള്ളതുപോലെ ഇരുപ്പു് ഋജ്വായത പൂർവ്വകായമാക്കാൻ ശ്രമിച്ചു. അച്ഛൻ കാണട്ടെ— എന്തൊരു ഭക്തിയാണു് ഈ കുട്ടികൃഷ്ണനു്. തിരി തോട്ടിലിട്ടാലെന്താ? ഇങ്ങനെ ശരിക്കിരുന്നു ഭക്തിപൂർവ്വം നാമം ജപിക്കുന്ന കുട്ടികളെത്രയുണ്ടാവും ഈ അംശത്തിൽ ഇങ്ങനെ അച്ഛനു് എന്നെപ്പററി അഭിമാനം തോന്നണം.

ഒക്കെ എന്റെ മോഹമല്ലേ? അടിസ്ഥാനമില്ലാത്ത വെറും മോഹം. ആ മോഹമങ്ങനെ താലോലിച്ചുകൊണ്ടു് ദയനീയസ്വരത്തിൽ നാമം ജപിക്കാനൊരു രസം.

ഊണു കഴിക്കാൻ അമ്മ വിളിച്ചിട്ടേ ഞാൻ ആ ഇരിപ്പിൽ നിന്നു് എഴുന്നേററുള്ളു. യാതൊരു കശപിശയുമില്ലാതെ ഊണുകഴിച്ചുവന്നു് നേരെ പഠിക്കാനിരുന്നു. സ്ക്കൂളിലെ വിഷയങ്ങൾക്കു പുറമേ അച്ഛന്റെ വക സംസ്കൃതപാഠവുമുണ്ടെനിക്കു്. അന്നന്നു പഠിപ്പിക്കുന്ന ശ്ളോകങ്ങൾ രാത്രി ചൊല്ലി പദം മുറിച്ചു് വിഭക്തി പറഞ്ഞു് അന്വയിച്ചു് അർത്ഥം പറയണമെന്നാണു് നിശ്ചയം. ഞാൻ അന്നു പഠിപ്പിച്ച ശ്ളോകമങ്ങനെ നീട്ടി ച്ചൊല്ലുകയാണു്. തികച്ചും ഭക്തി നിറഞ്ഞ സ്വരത്തിൽ. ഞാനറിയാതെ മുമ്പു കഴിഞ്ഞ രംഗം എന്റെ മനസ്സിൽ സ്ഥാനം പിടിച്ചു. അതോടെ ആസന്നമായ ആപത്തിനെ പ്പററിയുള്ള ഭയവും. അച്ഛൻ ഉണ്ണാനിരുന്നു. അല്പം മിനുട്ടുകൾക്കുള്ളിൽ മെതിയടി വടക്കുപുറത്തേയ്ക്കു നടക്കുന്ന ശബ്ദം കേൾക്കാം. താമസിയാതെ, 'കുട്ടികൃഷ്ണനെവിടെ? ബടെ കാണട്ടെ' എന്നൊരു പോർക്കുവിളിയും പിന്നെ, ചീറിപ്പായുന്ന ചൂരൽ, ചൂളിപ്പിടയുന്ന ഞാൻ. പിടിക്കാൻ മോഹമുണ്ടെങ്കിലും അച്ഛന്റെ പ്രകൃതമോർത്തു് സങ്കടമൊതുക്കി വിതുമ്പുന്ന അമ്മ, പുത്രവാ

ത്സല്യം രാക്ഷസീയമായ ദ്രോഹവാഹ്യയാക്കി മാററിയഅച്ഛൻ. അതുതന്നെ കഥ.

എൻെറ സ്വരം പതുക്കെ താണുപോയി. അങ്ങിനെ ഞാൻ ഏതാണ്ടൊരു പേടിസ്വപ്നം കാണുന്ന മട്ടിൽ നിലവിളക്കിൽ കണ്ണും നട്ടു് ഇരിക്കുമ്പോൾ, അടുക്കളയിൽ നടക്കുന്ന ഒരു സംഭാഷണം എൻെറ ചെവിയിൽപ്പെട്ടു.

"അതേയ് എന്തിനാ ഈ നേരം കെട്ട നേരത്തു് കുട്ടികൃഷ്ണനെ അമ്പലത്തിലേക്കയയ്ക്കണു്?"

"അവനെ അല്ലാതെ പിന്നെ ആരെയാ അയയ്ക്കാ? കുട്ടിതൊട്ടൂടാണ്ടിരിക്കാണു് ?"

"അതൊന്നും എനിക്കറിയില്ല. അവനെ അയക്കണമെങ്കിൽ കൊറേ നേരത്തെ അയച്ചുകൂടെ? അവനത്രക്കല്ലേ ആയുള്ളു?"

"അതിനു് അവൻ പറഞ്ഞാൽ കേട്ടിട്ടുവേണ്ടേ? വിളിച്ചാലാണെങ്കിൽ കാണില്ല. തൊടീന്നങ്ങ്ട് കേറില്ല." അമ്മയുടെ ഈ കുസൃതി വാസനയെപ്പററി എനിക്കു വല്ലാതെ ദേഷ്യം തോന്നി. പക്ഷേ മിണ്ടിക്കൂടരുതല്ലോ. ഇവിടെ കഥാസാരം ശ്രദ്ധിക്കുകയല്ലേ?

"പറഞ്ഞാൽ കേക്കുന്നില്ലെങ്കിൽ അതുവേറെകാര്യം. ഈ സന്ധ്യ മയങ്ങാറാമ്പോ തിരിവെക്കാനയച്ചിട്ടു് ഇന്നെന്തേണ്ടായതു്. അറിഞ്ഞോ?"



"എന്തേ? കുട്ടികൃഷ്ണനൊന്നും പറഞ്ഞില്ലല്ലോ."

''ഒന്നുല്ലാ, തിരിയും എണ്ണയും തോട്ടിലിട്ടു് ഇങ്ങോട്ടു പോന്നു. അത്രതന്നെ''

"അങ്ങനെ വരട്ടെ. അതാണു് ചെക്കൻ അത്രവേഗം വന്നതു്, ഓ, എന്റെ ദൈവമേ, ഇവനെന്തൊക്കെ മാരണമാണാവോ ണ്ടാക്കിത്തീർക്കുക!"

"ഒരു മാരണോല്ല."

"ആഹാ ദൈവദോഷല്ലേ്യ, തേവരുടെ തിരി തോട്ടിലിട്ടാൽ?"

''ഉണ്ടെരിക്കും, അതു് അവനെ ബാധിക്കില്ലാ. നിശ്ശം. നമ്മളെ ബാധിച്ചാൽ അങ്ക്ട് വഹിച്ചോളു—അത്രതന്നെ. അവന്റെ പ്രാർത്ഥന കേട്ടില്ലല്ലോ. തിരിയുംകൊണ്ടു തോട്ടു വക്കത്തു പരുങ്ങുന്നതു കണ്ടപ്പൊ ഞാൻ പാത്തു നിന്നു—എന്താ ഭാവം, അറിയണമല്ലോ. അവൻ വെറുതെ തിരിയങ്ങ്ട് എറിഞ്ഞുപോരല്ലാ ചെയ്തതു്. അവന്നു ബുദ്ധിയുണ്ടു്, യുക്തിയുണ്ടു്, ആലോചനയുമുണ്ട്. ആ പ്രാർത്ഥന കേട്ടപ്പോ എനിക്ക് എന്തോ ഒരു ഒര്ദ്— എന്ത്ന്നാ പറയണ്ട്, രുപോല്യ"

അപ്പോൾ അച്ഛന്റെ ഉള്ളിൽ ഇങ്ങനെ ഞാനറിയാത്ത ഒരച്ഛനുമുണ്ടു്. അല്ലേ? എനിക്കു് ഓടിച്ചെന്നു് അച്ഛനെ കെട്ടിപ്പിടിച്ച് ആ മടിയിൽക്കിടന്നു കരയാൻ തോന്നി. പക്ഷേ, ആ തുളച്ചുകയറുന്ന നോട്ടം!

ഞാൻ അവിടെത്തന്നെയിരുന്നു് ഭക്തി മയസ്വരത്തിൽഒരിക്കൽക്കൂടി ശ്ലോകം ചൊല്ലി.



# താലപ്പൊലി

സുമംഗല

മുത്തച്ഛൻ എങ്ങോട്ടോ പോകാനുള്ള പുറപ്പാടാണെന്നു മിനിക്കുട്ടുക്ക് രാവിലെതന്നെ മനസ്സിലായി. എങ്ങോട്ടായാലും കൂടെപ്പോകണമെന്നു് അവളപ്പോൾ നിശ്ചയിക്കുകയും ചെയ്തു. മുത്തച്ഛൻ കാപ്പി കുടിക്കുമ്പോൾ മിനിക്കുട്ടി അടുത്തുചെന്നു.

"മുത്തശ്ശാ, ഞാനും വരട്ടെ?"

"എങ്ങട്ടു്?" മുത്തച്ഛൻ അറിയാത്ത ഭാവം നടിച്ചു.

"മുത്തശ്ശൻ പോണ സ്ഥലത്തേയ്ക്കു"

"മുത്തശ്ശൻ നെയ്യുരുളിക്കാവിലെ താലപ്പൊലിക്കാ പോണതു്. ആനയുണ്ടു്, ചെണ്ടമേളമുണ്ടു്, വെടിക്കെട്ടുമുണ്ടു്, അമ്മൂന് ഇതിനെയൊക്കെ പേടിയില്ലെ?"

"സാരമില്ല മുത്തശ്ശാ, മുത്തശ്ശൻെറ മടിയിലിരുന്നാൽ എനിക്കാനയെ പേടിയില്ല. പിന്നെ കൊട്ടും പടക്കവും കേൾക്കുമ്പോൾ ഞാൻ ചെവിപൊത്തിയിരുന്നോളുകയും ചെയ്യാം."

"ശരി. എന്നാൽ വന്നോ. മുത്തശ്ശനു് തൊണയ്ക്കൊരാളുമായി."

"പറഞ്ഞതൊന്നും കുട്ടാക്കില്ല പെണ്ണ്, കൊണ്ടുപോയാൽ ബുദ്ധിമുട്ടാവും."മുത്തശ്ശി താക്കീതു ചെയ്തു

"ശരിയാ. അച്ഛനു് സൈ്വരം ഉണ്ടാവില്ല." അമ്മയുടെ വകതാം.

"എനിക്കൊരു ബുദ്ധിമുട്ടും ഇവളെക്കൊണ്ടുണ്ടാവാറില്ല. ഞാൻ പറഞ്ഞതൊക്കെ ഇവളു് കേൾക്കുകേം ചെയ്യും". മുത്തച്ഛൻ എതിർത്തു. അങ്ങനെ പോകുന്ന കാര്യം തീർച്ചയായി.

"ഉച്ചയ്ക്കു് ഉണ്ടു കഴിഞ്ഞാലപ്പോ പുറപ്പെടും മുത്തശ്ശൾ. വാസൂൻെറ ടാക്സി വരാൻ പറഞ്ഞിട്ടുണ്ടു്. നേരത്തെ കാവിലെത്തണം. അമ്മു പട്ടുകുപ്പായോം പാലയ്ക്കാ മോതിരവുമൊക്കെയിട്ടു് പുറപ്പെട്ടു നിന്നോ."

"കുട്ടിയെ പണ്ടങ്ങളൊന്നും കെട്ടിക്കണ്ടച്ഛാ. കാലം നന്നല്ല. വല്ലവരും കഴുത്തിൽനിന്നു് പൊട്ടിച്ചു കൊണ്ടു പോയാലോ?" അമ്മ അതിനും തടസ്സം നിന്നു.

"ഞാനുള്ളപ്പഴല്ലേ? അതൊന്നുമുണ്ടാവില്ല. എനിക്കാ പേടിയില്ല. പണ്ടമൊന്നും കെട്ടാതെ അശ്രീകരമായിട്ടു് ഇവിടുത്തെ കുട്ടികൾ പുറത്തിറങ്ങി നടക്കരുതെന്നുണ്ടെനിക്കു്". മുത്തച്ഛൻ ഉറപ്പിച്ചു പറഞ്ഞാൽ പിന്നെ അച്ഛനും കൂടി അനുസരിക്കാതിരിക്കില്ല. എന്നിട്ടല്ലേ അമ്മയും മുത്തശ്ശിയും.

വാസുവിൻെറ ടാക്സി വരുന്നതിനു വളരെ മുമ്പു തന്നെ മിനിക്കുട്ടി തയ്യാറായിക്കഴിഞ്ഞു. മിന്നുന്ന കസവു പിടിപ്പിച്ച പനിനീർപ്പൂവിൻെറ നിറത്തിലുളള പട്ടുടുപ്പിട്ടു് മുടിയിലൊരു പനിനീർപ്പൂവും ചൂടി. കാതിൽ വളയങ്ങളിട്ടാൻ മതിയെന്നായിരുന്നു അമ്മയുടെ പക്ഷം. മുത്തച്ഛൻ നിർബന്ധിച്ച് ജിമുക്കിയിടീച്ചു. കഴുത്തിൽ പാലയ്ക്കാ മോതിരവും അഡ്ഢികയും പൂത്താലി മാലയും. ഒരു കയ്യിൽ രൂപം കൊത്തിയ ഉരുണ്ട വള. മറേറ കയ്യിലെ കല്ലുപതിപ്പിച്ച വളയുടെ രണ്ടുവശത്തായി മുമ്മൂന്നു കൊത്തുവളകൾ, കാലിൽ കിലുങ്ങുന്ന പൊന്നിൻ പാദസരം.

"ഇപ്പോ എൻെറ കുട്ടി തങ്കക്കുട്ടി തന്നെയായി" മുത്തച്ഛൻ അവളുടെ പൌഡറിട്ടു മിനുത്ത കവിളുകളിൽ തലോടി.

മുത്തച്ഛനും മിനിക്കുട്ടിയും കാറിൻെറ പിൻസീററിൽ കയറി. കാറോടാൻ തുടങ്ങിയപ്പോൾ മിനിക്കുട്ടിക്കു പതിവുപോലെ ഉറക്കം വന്നു. മുത്തച്ഛൻ അവളെ പിടിച്ച് മടിയിൽ കിടത്തി.കാവിൻെറ നടയ്ക്കലെത്തിയപ്പോൾ മുത്തച്ഛൻ മിനിക്കുട്ടിയെ വിളിച്ചുണർത്തി. "അമ്മു, എണീക്കു്. കുളത്തിൽ പോയി കാലും കയ്യും മൊഖോം കഴുകി ഭഗോതിയെ തൊഴണം."

നടയ്ക്കൽ എന്തൊരു തിരക്കാണു്. മിനിക്കുട്ടിക്കു തൊഴാൻ പററിയില്ല. മുത്തച്ഛൻ എടുത്തു പൊക്കിക്കാണിച്ചിട്ടും തിരക്കിൽ ഭഗവതിയെ നല്ലവണ്ണം കണ്ടില്ല.

വലിയ ആനപ്പുറത്തു് ഭഗവതിയുടെ തിടമ്പു കയററിയെഴുന്നളളിച്ചു. എല്ലാ ആനകളും നിരന്നു. കൊട്ടും മേളവും പൊടിപൊടിച്ചു തുടങ്ങി. മൈതാനത്തിലൊരിടത്ത് ഒരു മരച്ചുവട്ടിൽ മുത്തച്ഛൻ ഇരുന്നു. മിനിക്കുട്ടി മടിയിലും. അവൾക്കു വലിയ പേടിയൊന്നും തോന്നിയില്ല.



മുത്തച്ഛനില്ലേ അടുത്തു്. അതുംപോരാ എത്രയെത്ര ആളുകളാണു്! ഒന്നും പേടിക്കാനില്ല.

കുറെക്കഴിഞ്ഞപ്പോൾ സന്ധ്യയായി. ഇരുട്ടു പരന്നു. ആനയുടെ ചുററുമായി ആളുകൾ പന്തങ്ങൾ കൊളുത്തി. പെട്രോമാക്സ് വിളക്കുകൾ തെളിഞ്ഞു. മിനിക്കുട്ടിക്കു് എഴുന്നള്ളിപ്പു കണ്ടു മടുത്തു. കുറേശ്ശെ വിശപ്പും തുടങ്ങി.

''മുത്തശ്ശാ എനിക്കു വിശക്കുന്നു!''

''എന്തെങ്കിലും വാങ്ങിത്തരാം അമ്മൂ. ആനയെ എഴുന്നള്ളിച്ചു് പാലച്ചുവട്ടിലേയ്ക്കു കൊണ്ടുപോട്ടെ. അപ്പോ തിരക്കൊഴിയും. എന്നിട്ടാവാം.''

അപ്പോഴാണു് ഒരു ബലൂൺ കാരൻ തിരക്കിൻ കൂടി വന്നതു്.

''ബലൂൺ വേണോ അമ്മൂ?'' മുത്തച്ഛൻ ചോദിച്ചു. മിനിക്കുട്ടി തലകുലുക്കി. "എല്ലാത്തരത്തിലുമുള്ള ഓരോന്നിങ്ങോട്ടു കൊടുക്കൂ." മുത്തച്ഛൻ പറഞ്ഞു.

പെട്ടെന്നു് ''ആനയോടുന്നു, ഓടിക്കോളേ!'' എന്നു ഭയങ്കരമായൊരു നിലവിളികേട്ടു. എല്ലാവരും പെട്ടെന്നിളകി ഓടാനും തുടങ്ങി. മടിയിൽ നിന്നു് ബലൂണിനു് പണമെടുക്കാൻ വേണ്ടി എഴുന്നേററ മുത്തച്ഛൻ കൈനീട്ടി മിനിക്കുട്ടിയേ അടുത്തേയ്ക്കടുപ്പിക്കും മുമ്പു് വലിയൊരാൾക്കൂട്ടം ഇടയിൽ കടന്നു. ആ തിരക്കിൽ പെട്ടു് അവൾ കുറെ ദൂരം നീങ്ങിപ്പോയി. അവൾ നാലു പുറവും നോക്കി. ഒരു പരിചയവുമില്ലാത്ത ആയിരം മുഖങ്ങൾ. മുത്തച്ഛനെ കാണാനില്ല. അവളെ തട്ടിനീക്കിക്കൊണ്ടു് ആളുകൾ ഓടുകയാണു. കൊട്ടും മേളവുമൊന്നും കേൾക്കാനില്ല. ആളുകളുടെ ശബ്ദം മാത്രം. ഇളകിമറിയുന്ന ആളുകളെയല്ലാതെ ഇരുട്ടത്തു് ഒന്നും കാണാനില്ല.

മിനിക്കുട്ടിക്കു് പേടിയായി. ഓടുന്നവരുടെ കൂട്ടത്തിൽ അവളും ഓടിയോടി മൈതാനത്തിൻെറ അററത്തെത്തി. അവൾ മുത്തച്ഛനെ തിരഞ്ഞു നടന്നു. കാണാനില്ല. അവൾക്കു കരച്ചിൽ വന്നു. മുത്തച്ഛൻ അവളെ വിട്ടിട്ടു് എങ്ങോട്ടുപോയി? അവൾക്കാണെങ്കിൽ വിശക്കുന്നു. കലശലായി ഉറക്കം വരുന്നുണ്ടു്. പേടിയാവുന്നു.

''മുത്തശ്ശാ, മുത്തശ്ശാ.'' അവൾ ഉറക്കെ നിലവിളിച്ചു. ''ആരാ കരയണതു് ?'' ഒരു മനുഷ്യൻ അവളുടെ നേർക്കു് ടോർച്ചടിച്ചു. പെട്ടെന്നുണ്ടായ വെളിച്ചത്തിൽ അവളുടെ കണ്ണു് മഞ്ഞളിച്ചു. ''എൻെറ മുത്തശ്ശനെ കണ്ടോ?"അവൾ ചോദിച്ചു.

ആ മനുഷ്യൻ ഒന്നും മിണ്ടിയില്ല. ടോർച്ചിൻെറ വെളിച്ചം കെടുത്താതെ അവളെ നോക്കിനിന്നതേയുള്ളു.

''എന്റെ മുത്തശ്ശനെവിടാണെന്നറിയോ?''

''വരൂ ഞാൻ മുത്തശ്ശൻറടുത്തു കൊണ്ടാക്കിത്തരാം.'' ആ മനുഷ്യൻ പെട്ടെന്നു് അവളുടെ കൈപിടിച്ചുവലിച്ചു കൊണ്ടു് നടന്നു തുടങ്ങി. അവൾക്കു സമാധാനമായി.

മൈതാനം വിട്ടു് കുറെദൂരം ഇരുട്ടുള്ള ഇടവഴികളിൽക്കൂടിയും മൊട്ടക്കുന്നുകളിൽ കൂടിയും നടന്നപ്പോൾ അവൾക്കു വയ്യാതായി.

''മുത്തശ്ശൻ എവിടെയാ ഇരിക്കുന്നതു്?'' കൂടെയുള്ളയാൾ മിണ്ടിയില്ല.

''കളപ്പുരയിലാണോ?''

''അതെ. കളപ്പുരയിലാണു്''

''ഇനി എത്ര ദൂരമുണ്ടു്. കളപ്പുരയിലേയ്ക്കു്?''

''കുറെ ദൂരമുണ്ടു്''

''എനിക്കു വയ്യ നടക്കാൻ. വാസൂന്റെ ടാക്സി എവിട്യാ ? നമുക്കതിൽ പോവാം.''

''ഞാൻ കുട്ടിയെ എടുക്കാം'' അയാൾ പറഞ്ഞു. മിനിക്കുട്ടി സമ്മതിച്ചു. അയാൾ അവളെയെടുത്തു് ചുമലിൽ കിടത്തി വേഗം നടന്നു തുടങ്ങി. കുറച്ചു നേരത്തിനുള്ളിൽ അവൾ ഉറങ്ങിപ്പോയി.

പട്ടികുരക്കുന്ന ശബ്ദം കേട്ടാണു് മിനിക്കുട്ടി ഉണർന്നതു്. വീട്ടിൽ പട്ടിയില്ലല്ലോ. പിന്നെ ഏതു പട്ടിയാണിങ്ങനെ കുരക്കുന്നതു്.?

കണ്ണു തുറന്നപ്പോൾ മിനിക്കുട്ടി പേടിച്ചു നിലവിളിച്ചുപോയി. കറുത്ത നിറത്തിൽ ഒരു തടിയൻ പട്ടി അവളുടെ അടുത്തുനിന്നു കുരയ്ക്കുന്നു. ഒരു പരിചയവുമില്ലാത്ത മുറി. നേരം നല്ലവണ്ണം പുലർന്നിരിക്കുന്നു.

തലേദിവസത്തെ താലപ്പൊലിയും ആനയോട്ടവുമെല്ലാം മിനിക്കുട്ടിക്കോർമ്മ വന്നു. ഇതു കളപ്പുരയല്ലല്ലോ. അവൾ വീണ്ടും നിലവിളിച്ചു. നിലവിളി കേട്ടിട്ടായിരിക്കണം ഒരു സ്ത്രീ പുറത്തുനിന്നു കയറിവന്നു. മിനിക്കുട്ടി ആ സ്ത്രീയെ നല്ലവണ്ണം നോക്കി. കളപ്പുരയിലെ പണിക്കാരിയാണോ? അല്ല. ഇതു് പരിചയമില്ലാത്ത ഒരു തടിച്ചിയാണു്. ആ സ്ത്രീ ദേഷ്യപ്പെട്ടു് പട്ടിയെ പുറത്താക്കി വാതിലടച്ചിട്ടു് വീണ്ടും മിനിയുടെ അടുത്തു വന്നു.

''മോൾക്കു വിശക്കുന്നില്ലേ ? ചായ തരട്ടെ ?'' അവർ ചോദിച്ചു.

''മുത്തശ്ശനെവിടെയാ ?'' മിനിക്കുട്ടിക്കു് അതാണറിയേണ്ടിയിരുന്നതു്.

''മുത്തശ്ശനെയൊക്കെ ഇപ്പ കാണിച്ചുതരാം. മോളു് ചായ കുടിക്കു.''

''ഇതു് നിങ്ങടെ വീടാണോ?'' മിനിക്കുട്ടി ചോദിച്ചു. ആ സ്ത്രീ ചിരിച്ചു. ''അതെ''.

''എനിക്കു നിങ്ങളുടെ വീടിഷ്ടമല്ല. എന്റെ വീട്ടിൽ പോണം എനിക്കു്. മുത്തശ്ശന്റടുത്തു്''

''പോവാം. ഇപ്പക്കൊണ്ടാക്കാം. ആദ്യം മോളെന്തെങ്കിലും കഴിക്കു. എന്നിട്ടാവാം പോവുക. മോൾക്കു വിശക്കുന്നില്ലേ?''

അപ്പോൾ മിനിക്കുട്ടിക്കു് ശരിക്കും വിശപ്പുതോന്നി. നടുകുഴിഞ്ഞ കയററുകട്ടിലിൽ നിന്നെഴുന്നേററു.

''എനിക്കു പല്ലുതേക്കണം.''

''ആവാലോ. ദാ, ഉമിക്കരിയുണ്ടു് എന്റെ കയ്യിൽ.'' ആയമ്മ സന്തോഷത്തോടെ ചിരിച്ചു.

''എനിക്കു വേണ്ടാ ഉമിക്കരി. എനിക്കു പേയ്സ്ററ് വേണം.''

''എന്തു്?

''പോയ്സ്ററ്, അല്ലെങ്കിൽ പല്പൊടി.''

''അതൊന്നും ഇവിടെക്കിട്ടില്ല. മോളു് ഇതെടുത്തു് വേഗം പല്ലുതേച്ചോളൂ.''

മിനിക്കുട്ടിക്കു വാശി പിടിക്കാനൊക്കെതോന്നി. പക്ഷേ വീട്ടിൽ അമ്മയുടെയും മുത്തശ്ശിയുടെയും പാറുവമ്മയുടെയും അടുത്തു വാശി പിടിക്കുന്നതുപോലെ ഈയമ്മയുടെ അടുത്തു വാശിപിടിച്ചാൽ നടന്നെന്നു വരില്ല. അവൾ നിവൃത്തിയില്ലാതെ ഉമിക്കരിയെടുത്തുപല്ലുതേച്ചു. അതു കഴിഞ്ഞപ്പോഴേക്കും ആ സ്ത്രീ ഒരിലച്ചീന്തിൽ കൊള്ളിക്കിഴങ്ങു പുഴുങ്ങിയതും ഒരു കവിടി ഗ്ളാസിൽ ചായയും കൊണ്ടുവന്നു.

ഒരിക്കലും തിന്നുപോകരുതാത്തതും വയറു കേടുവന്നുപോകുമെന്നു തീർച്ചയുള്ളതുമാണു് കൊള്ളിക്കിഴങ്ങു് എന്നാണു വീട്ടിൽ കേട്ടിട്ടുള്ളതു്. അതുപോലെ തന്നെ ചായയും. പാലല്ലാതെ വീട്ടിൽ വെച്ചു ചായ കുടിച്ചൂടാ. എന്നാൽ മിനിയ്ക്കു നല്ല വിശപ്പുണ്ടായിരുന്നു. അവൾ കിഴങ്ങും ചായയും കഴിച്ചു. അപ്പോഴേക്കു് ഒരാൾ പുറത്തു നിന്നു് കയറി വന്നു.

''എന്റെ മുത്തശ്ശനെവിടെയാ?'' മിനിക്കുട്ടി അയാളോടു ചോദിച്ചു.

''ആവോ, എനിക്കാണോ നിശ്ചയം ?" അയാൾ വല്ലാത്തൊരു ഭാവത്തോടെ ചിരിച്ചു.

''നിങ്ങളല്ലേ പറഞ്ഞതു് മുത്തശ്ശൻ കളപ്പുരയിലുണ്ടെന്നും എന്നെ അവിടെക്കൊണ്ടാക്കാമെന്നും ?''

''അതിനു് ഞാൻ കുട്ടീടെ മുത്തശ്ശനെ അറിയില്ലല്ലോ ?"

"പിന്നെന്തിനാ എന്നോടു് അങ്ങനെ പറഞ്ഞതു്?''

''അപ്പൊ എനിക്കങ്ങനെയാ തോന്നിയതു്. മേലുനിറച്ചു പണ്ടവുമിട്ടു് ഒരു ചെറിയ കുട്ടി ഒടമസ്ഥനില്ലാതെ നില്ക്കണ കണ്ടപ്പോ നല്ലതരമാണെന്നു തോന്നി എനിക്കു് അത്രതന്നെ''

മിനിക്കുട്ടി വേഗം സ്വന്തം ദേഹത്തിലേയ്ക്കു നോക്കി. എവിടെ പണ്ടങ്ങൾ ?

ആഭരണങ്ങൾ തട്ടിപ്പറിക്കാൻ വേണ്ടി കുട്ടികളെ കൊണ്ടുപോയി കൊല്ലുന്ന കള്ളൻമാരെപ്പററി അമ്മ പറഞ്ഞ കഥ മിനിക്കുട്ടി ഓർമ്മിച്ചു. അവൾക്കു പേടിയും സങ്കടവും തോന്നി.

''എന്നെ മുത്തശ്ശൻറടുത്തു കൊണ്ടാക്കണം. മുത്തശ്ശൻ ഇപ്പോ എന്നെക്കാണാഞ്ഞിട്ടു് പരിഭ്രമിക്കുന്നുണ്ടാവും'' മിനിക്കുട്ടിക്കു കരച്ചിൽ വന്നു.

''കുട്ടീടെ മുത്തശ്ശൻെറ പേരെന്താ ?''

''എനിക്കറിയില്ല. മുത്തശ്ശനെ ആരും പേരു വിളിക്കില്യാ. 'മുത്തശ്ശൻ' എന്നാ ഞാൻ വിളിക്ക്യാ. അച്ഛനും അമ്മയും 'അച്ഛൻ' എന്നു്. മുത്തശ്ശി 'ദാ, പിന്നേയ്' എന്നു്. ശങ്കാരും പാറുവമ്മയും ഗോപാലൻ നായരും 'ഇവിടുന്നു്, വല്യേജമാൻ' എന്നൊക്കെ" മിനിക്കുട്ടി ഗൗരവത്തോടെ ആലോചിച്ചുകൊണ്ടു പറഞ്ഞു.

അയാൾ ചിരിച്ചു. ഇപ്രാവശ്യം ആയമ്മയും ചിരിക്കാൻ കൂടി.

"പേരില്ലാത്തൊരു മുത്തശ്ശന്റെടുത്തു് എങ്ങന്യാ ഞാൻ കുട്ടിയെ എത്തിക്ക്യാ? കുട്ടിയെ കിട്ടിയ സ്ഥലത്തു തന്നെ എത്തിക്കും. അവിടുന്നു് എങ്ങട്ടു വേണേലും പൊയ്ക്കോളൂ."

മിനിക്കുട്ടിക്കു പരിഭ്രമമായി. ആനയോട്ടവും ഇരുട്ടും ആൾത്തിരക്കുമോർത്തപ്പോൾ ആവൾ കരഞ്ഞുപോയി.

രാത്രി നല്ലവണ്ണം ഇരുട്ടായപ്പോൾ മിനിക്കുട്ടിക്കു് ചോറും ഒരു കറിയും കിട്ടി. കറിയുടെ എരിവു കാരണം അവൾക്കു ശരിക്കു കഴിക്കാൻ സാധിച്ചില്ല. ഊണു കഴിഞ്ഞപ്പോൾ അയാൾ പുറപ്പെട്ടു.

"കുട്ടി വരു. നമുക്കു പോവാം."

"എന്നെ മുത്തശ്ശൻറടുത്തു കൊണ്ടാക്കണം. എന്നാലേ ഞാൻ വരൂ." മിനിക്കുട്ടി നിർബന്ധം പിടിച്ചു.

"കുട്ടി വാശി പിടിച്ചിട്ടൊന്നും കാര്യമില്ല. മര്യാദക്കു എന്റെ കൂടെ പോന്നോളു. അതാ നല്ലതു്." അയാളുടെ സ്വരം കേട്ടപ്പോൾ മിനിക്കുട്ടിക്കു പേടിയായി. അവൾ ഒന്നും മിണ്ടാതെ അയാളുടെ കൂടെ മുററത്തിറങ്ങി. നല്ല ഇരുട്ടു്.

പടികടന്നു പാടത്തെത്തിയപ്പോൾ അയാൾ അവളെ എടുത്തു. അങ്ങനെ എത്രനേരം നടന്നുവെന്നു് മിനിക്കുട്ടിക്കൊരു നിശ്ചയവുമില്ല.

"ദാ, കുട്ടിയെ ഈ ആൽത്തറേടെ അടുത്തുവെച്ചാണ് ഞാൻ കണ്ടതു്" അയാൾ കിതച്ചുകൊണ്ടു് അവളെയെടുത്തു് ആൽത്തറമേലിരുത്തി. അപ്പോൾ കുറച്ചു ദൂരെ നിന്നു് ഒരു നീണ്ട മോങ്ങൽ കേട്ടു. മിനിക്കുട്ടിക്കു പേടി

യായി. അയാൾ നടന്നു നീങ്ങി.

''അയ്യോ, എനിക്കു പേടിയാവണു. കുറുക്കൻമാരെന്നെ കടിച്ചുകൊല്ലുമേ ! നിങ്ങളെന്നെയും കൂട്ടിക്കൊണ്ടു പോണേ, നില്ക്കൂ, നില്ക്കൂ!' അവൾ ഇരുട്ടത്തു് അയാളുടെപിന്നാലെ ഓടി. അയാൾ തിരിഞ്ഞു നിന്നില്ല. അവൾ കുറെദൂരം ഓടിയപ്പോൾ ഒരു കല്ലിൽ തട്ടി വീണു. അവിടെ കിടന്നുകൊണ്ടു് അവൾ 'മുത്തശ്ശാ, മുത്തശ്ശാ' എന്നു വിളിച്ചു.

ദൂരെനിന്നുള്ള കുറുക്കൻമാരുടെ ഓളിയല്ലാതെ ഒരു മറുപടിയുണ്ടായില്ല.

വെളുപ്പാൻകാലത്തു് അമ്പലക്കുളത്തിൽ കുളിക്കാൻ പോകുന്നവഴിക്കു് ശാന്തിക്കാരൻ കൃഷ്ണൻ നമ്പൂതിരിയുടെ കാലിൽ എന്തോ ഒന്നു തടഞ്ഞു. വിളക്കു കാട്ടി നോക്കിയപ്പോൾ ചെറിയൊരു പെൺകുട്ടി പേടിച്ചു കണ്ണും തുറിച്ചു കിടക്കുന്നു.

''കുട്ടി എവിടത്തെയാ ?''

''കുട്ടീടെ പേരെന്താ ?''

മിനിക്കുട്ടി മറുപടി പറഞ്ഞില്ല. അവളുടെ കണ്ണുകൾ നിറഞ്ഞൊഴുകുക മാത്രം ചെയ്തു. നമ്പൂതിരിക്കു പാവം തോന്നി.

"എനിക്കെന്റെ വീട്ടിൽ പോണം." മിനിക്കുട്ടി പെട്ടെന്നു് വാവിട്ടു കരഞ്ഞുപോയി.

''കുട്ടീടെ വീടെവിടെയാ ?"

''അവിടെ, ഞാനും മുത്തശ്ശനും കൂടി വാസുവിന്റെ ടാക്സീലാണു വന്നതു് താലപ്പൊലി കാണാൻ. എന്നെ എന്റെ മുത്തശ്ശന്റെടുത്തു കൊണ്ടാക്കിത്തരോ ?'' അ

വൾ വീണ്ടും കരഞ്ഞു.

''കുട്ടീടെ മുത്തശ്ശനെവിടെയാ ?''

''വീട്ടിലു്''

നമ്പൂതിരി കാര്യങ്ങൾ കുറെയൊക്കെ ഊഹിച്ചു. ആനയോട്ടത്തിൽ പെട്ടു് കുട്ടിയും മുത്തച്ഛനും പിരിഞ്ഞു പോയിട്ടുണ്ടാകും. പക്ഷേ അതൊക്കെ മിനിഞ്ഞാന്നു രാത്രിയായിരുന്നു. ഇന്നെങ്ങിനെ ഈ കുട്ടി ഇവിടെ വന്നുപെട്ടു ? എന്തെങ്കിലുമാകട്ടെ. കുട്ടി വല്ലാതെ പേടിച്ചിട്ടുണ്ടു്. ഇല്ലത്തു കൊണ്ടുപോയി സാവധാനത്തിൽ കാര്യങ്ങൾ ചോദിച്ചു മനസിലാക്കി ഉടമസ്ഥന്റെ അടുക്കലെത്തിക്കാം.

''കുട്ടി, എന്റെ കൂടെ വരൂ. നമുക്കു് മുത്തശ്ശനെയൊക്കെ അന്വേഷിച്ചു് കണ്ടുപിടിക്കാം.''

നമ്പൂതിരി വിളക്കുമെടുത്തു് മുന്നിൽ നടന്നു. പിന്നാലെ പ്രാഞ്ചിക്കിതച്ചുകൊണ്ടു് മിനിക്കുട്ടിയും.

''ദാ, ഇങ്ങോട്ടൊന്നു കാണട്ടെ'', നമ്പൂതിരി തന്റെ വീട്ടിലെത്തിയപ്പോൾ അകത്തേയ്ക്കു നോക്കി ഉറക്കെ വിളിച്ചു.

ഒരു കോൽ വിളക്കും കയ്യിൽ പിടിച്ചുകൊണ്ടു് വെളുത്തു മെലിഞ്ഞ ഒരു സ്ത്രീ വാതില്ക്കൽ വന്നു. ''എന്തേ പററീതു് ? കുളിക്കാൻ പോയ ആളെന്തേ മടങ്ങി വരണതു് ?'' അവർ ചോദിച്ചു.

''ഒന്നും പറയേണ്ട. വഴീലുണ്ടു് ഒരു കുട്ടി കിടന്നു കരയുന്നു. താലപ്പൊലിത്തിരക്കിൽപെട്ടു് കൂട്ടം പിരിഞ്ഞതാണെന്നാ തോന്നുന്നതു്. നല്ലൊരു വീട്ടിലെ കുട്ടിയാന്നു തോന്നും കണ്ടാൽ. ചോദിക്കുമ്പൊ അതിനത്രയ്ക്കൊന്നും നിശ്ചയല്യ . . . . ദാ, നേരം വൈകിണു്'' നമ്പൂതിരി ഇത്രയും പറഞ്ഞിട്ടു് കുളിയ്ക്കാൻ പോയി.

"കുട്ടീ വരൂ." ആ സ്ത്രീ വിളിച്ചു. മിനിക്കുട്ടി സംശയിച്ചുകൊണ്ടു് അവരുടെ അടുത്തേയ്ക്കു ചെന്നു. അവർ സ്നേഹത്തോടെ ചിരിച്ചു. അപ്പോൾ അതു് തന്റെ അമ്മ തന്നെയാണെന്നു് അവൾക്കു തോന്നി. "അമ്മേ" എന്നു വിളിച്ചുകൊണ്ടു് അവൾ ഓടിച്ചെന്നു് അവരെ കെട്ടിപ്പിടിച്ചു.

കുട്ടികളില്ലാത്ത ആ സ്ത്രീ തന്നെ ആദ്യമായി 'അമ്മേ' എന്നു വിളിച്ച ഓമനക്കുട്ടിയെ വാരിയെടുത്തു.

ദിവസങ്ങൾ വളരെ വേഗത്തിൽ കഴിഞ്ഞുപോയി. മിനിക്കുട്ടി ശാന്തിക്കാരൻ കൃഷ്ണൻ നമ്പൂതിരിയുടെ ഇല്ലത്തെ ഒരംഗമായിത്തീർന്നു. രാവിലെ നേരത്തെ അവൾ കുളത്തിൽ പോയി മുങ്ങിക്കുളിച്ചു് ഇലക്കോണമുടുത്തു് ചന്ദനക്കുറിയിട്ടു് നാമം ജപിക്കും. സന്ധ്യയ്ക്കു മുമ്പു് മേല്ക്കഴുകി ഭസ്മം തൊട്ടു് ശ്ലോകങ്ങളും കീർത്തനങ്ങളും ചൊല്ലും. രാവിലത്തെ ഭക്ഷണം പാലൊഴിക്കാത്ത കാപ്പിയാണു്. തിന്നാനൊന്നുമുണ്ടാവില്ല. പലപ്പോഴും അമ്പലത്തിൽ നിന്നു് ഒരു കരോലപ്പമോ കുറച്ചു പായസമോ കിട്ടും. ഉച്ചയ്ക്കു് നിവേദ്യച്ചോറു്, ഉപ്പും മുളകും പുളിയും കൂട്ടിയുടച്ചു് ഒപ്പിയുണ്ണും. രാത്രി കഞ്ഞി. ചിലപ്പോൾ കൊളളിക്കിഴങ്ങു പുഴുങ്ങിയതു്. ഒന്നുമില്ലാത്ത ദിവസങ്ങളുമുണ്ടു്.

എന്നിട്ടും മിനിക്കുട്ടിക്കവിടെ സുഖമായിരുന്നു. നല്ലൊരമ്മയെയും അച്ഛനെയും കിട്ടി. അനവധി പാട്ടുകളും കീർത്തനങ്ങളും ശ്ലോകങ്ങളും പഠിച്ചു. കുമ്മിയടിക്കാനും തുമ്പിതുളളാനും തിരുപ്പറക്കാനും പഠിച്ചു. മിനിക്കുട്ടി എന്തുചെയ്താലും അമ്മയ്ക്കു കൌതുകമേയുളളു. അതുപോലെത്തന്നെ അച്ഛനും. അവർ അവളെ 'തങ്കം' എന്നൊരോമനപ്പേരു ചൊല്ലിയേ വിളിക്കൂ.

കൊല്ലമൊന്നു കഴിഞ്ഞതു് മിനിക്കുട്ടി അറിഞ്ഞില്ല.

സ്വന്തം വീടിനെയും വീട്ടുകാരേയും പ്രിയപ്പെട്ട മുത്തച്ഛനേയും കൂടി അവൾ മിക്കവാറും മറന്നു പോയിരുന്നു. ഇടയ്ക്കു് സ്വപ്നം പോലെ നേരിയൊരോർമ്മ കുമിളയിട്ടുവരും. അപ്പോൾതന്നെ മായും.

''താലപ്പൊലിക്കിനി നാലു ദിവസേളളു.'' ഒരു ദിവസം അമ്മ പറഞ്ഞു.

അങ്ങനെ ആ ദിവസവും പുലർന്നു. അച്ഛൻ തലേന്നു മുതൽ അമ്പലത്തിൽ തന്നെയാണു താമസം. മിനിക്കുട്ടി രാവിലെ നേരത്തെ കുളിച്ച് അമ്മയുടെ കൂടെ അമ്പലത്തിൽ പോയി. ഉച്ചയ്ക്കൂണു കഴിച്ചയുടൻ വീണ്ടും അമ്പലപ്പറമ്പിൽ പോവാനുളള ഒരുക്കമായി.

മിനിക്കുട്ടിയുടെ കയ്യുംപിടിച്ചു് അമ്മ പുറത്തിറങ്ങി.

"തങ്കം, മനസ്സിരുത്തണം. കേട്ടോ? തിരക്കിലു് കയ്യു വിട്ടുപോവരുതേ. എന്റെ കയ്യു മുറുകെ പിടിച്ചോളൂ.'' അമ്മ പറഞ്ഞു. മിനിക്കുട്ടി അനുസരിച്ചു.

മൈതാനത്തിലെത്തിയപ്പോഴേയ്ക്കും അവൾക്കു വള വാങ്ങാൻ ധൃതിയായി. അമ്മ അവളെ തിരക്കിനിടയിൽ കൂടി വളച്ചെട്ടിയുടെ അടുത്തേയ്ക്കു കൊണ്ടുപോയി.

''കുഞ്ഞാത്തൽക്കു് കളഞ്ഞു കിട്ടിയ തങ്കമാണല്ലേ ഇതു്? തങ്കം തന്നെയാണേ പൊന്നുതങ്കം. തങ്കത്തിനു് വളവേണോ? എന്തുവളയാ വേണ്ടതു്? ചോപ്പോ, മഞ്ഞയോ, പച്ചയോ, നീലയോ?. . . .'' വളച്ചെട്ടിച്ചി ഈണത്തിൽ സംസാരിച്ചുകൊണ്ടു് വളകൾ എടുത്തു കാട്ടി.

പെട്ടെന്ന്"അയ്യോ ഞങ്ങടെ മിനി മോളല്ലേ ഇതു്!"എന്നുറക്കെ പറഞ്ഞുകൊണ്ടു് ഒരു കറുത്ത തടിയൻ ആൾക്കൂട്ടത്തിനിടയിൽക്കൂടി തിക്കിക്കടന്നവന്നു് മിനിക്കുട്ടിയെവാരിയെടുത്തു. അവൾ അമ്പരപ്പോടെ ആ മനുഷ്യനെ നോക്കി.

"മിനിമോൾക്കു് എന്നെ മനസ്സിലായില്ലേ? കളം കാര്യസ്ഥൻ ഗോപാലൻ നായരാണു്. മോളേ, മോളെന്നെ മറന്നോ ?" അയാൾ ചോദിച്ചു. മിനിക്കുട്ടി മറുപടി പറഞ്ഞില്ല. അവൾക്കു് ഒന്നും മനസ്സിലായില്ല.

നല്ല പരിചയമില്ലാത്ത ഒരാൾ വന്നു് വീണ്ടും അവളെ എങ്ങോട്ടോ കൊണ്ടുപോവുകയാണോ ? അമ്മയുടെ അടുത്തുനിന്നു് അവളെങ്ങോട്ടുമില്ല. ആനയോട്ടം, ആൾത്തിരക്കു്, ഇരുട്ടു്, പരിചയമില്ലാത്ത മുഖങ്ങൾ, ക്രൂരനായ ഒരു മനുഷ്യൻ, ഉറക്കെക്കുരയ്ക്കുന്ന ഒരു കറുത്ത പട്ടി, ഓളിയിടുന്ന കുറുക്കൻമാർ— അവളുടെ മനസ്സിൽക്കൂടി ഒരു സിനിമപോലെ പല ചിത്രങ്ങളും കടന്നുപോയി. അവൾ ഗോപാലൻ നായരുടെ കയ്യിൽ നിന്നൂർന്നിറങ്ങി അമ്മയെ കെട്ടിപ്പിടിച്ചു "അമ്മേ, എനിക്കു പേടിയാവ്ണു്." അമ്മ അവളെ എടുത്തു് തോളിൽ കിടത്തി. അവർ തിരിഞ്ഞു നടന്നു. എല്ലാവരും അവർക്കു വഴിയൊഴിഞ്ഞു കൊടുത്തു. വീട്ടിലെത്തിയപ്പോഴേക്കു് മിനിക്കുട്ടി തളർന്നുറങ്ങിപ്പോയി.

പിറേറന്നു രാവിലെ കാപ്പികഴിഞ്ഞപ്പോൾ ഒരു സാധാരണ കാര്യം പറയുംപോലെ അമ്മ പറഞ്ഞു. "തങ്കത്തിൻെറ അമ്മേം, അച്ഛനും, മുത്തശ്ശിം, മുത്തശ്ശനുമൊക്കെ വന്നിട്ടുണ്ടു്. മുത്തശ്ശനു് തീരെ വയ്യ. പടിക്കൽ കാറിത്തന്നെ കിടക്കാ.തങ്കം പോയി കണ്ടോളു."

പടിക്കൽ നില്ക്കുന്ന കാറിൻെറ പിൻസീററിൽ ചാഞ്ഞു കിടന്ന ആളെ മിനിക്കുട്ടി പെട്ടെന്നു തിരിച്ചറിഞ്ഞു. "മുത്തശ്ശാ", അവളോടിച്ചന്നു് കുഞ്ഞിക്കൈകൾ കൊണ്ടു് മുത്തച്ഛനെ വരിഞ്ഞുകെട്ടി ഉമ്മവെച്ചു. മുത്തച്ഛൻ ഒരക്ഷരവും സംസാരിച്ചില്ല. അദ്ദേഹത്തിൻെറ കവിളത്തു കൂടിയൊഴുകിയ ചൂടുള്ള കണ്ണീർ മിനിക്കുട്ടിയുടെ കവിളുകളെയും നനച്ചു.

പിന്നിടാണവൾ മററുള്ളവരെ കണ്ടതു്. അമ്മ, അച്

ഛൻ, മുത്തശ്ശി, ഗോപാലൻ നായർ, ടാക്സി ഡ്രൈവർ വാസു-എല്ലാവരെയും അവൾക്കോർമ്മ വന്നു.

"മുത്തശ്ശാ, എനിക്കെത്ര കഥ അറിയാമെന്നോ?മുത്തശ്ശനു കേൾക്കണോ? പിന്നേയ് എനിക്കു കുമ്മിയടിക്കാനും തുമ്പി തുള്ളാനുമൊക്കെ വശം.അമ്മ പഠിപ്പിച്ചു തന്നിട്ട്ണ്ട്. ഇനി ഞാൻ പ്ടിപ്പിക്കാം." അവൾ തുരുതുരെ സംസാരിച്ചു തുടങ്ങി. മുത്തശ്ശൻ നനഞ്ഞ കണ്ണുകൾ വിടർത്തി ശ്രദ്ധിച്ചുകേട്ടു.

"എന്നാലിനി ഏറെ താമസിക്കേണ്ട.നമുക്കു പോവാം." അമ്മ ധൃതി കൂട്ടി.

"ഇവർക്കെന്താ കൊടുക്കേണ്ടതു് ?" അച്ഛൻ ചോദിച്ചു.

"ഒരു കൊല്ലം മിനിമോളെ നോക്കിയതു് ഇവർതന്നെയല്ലേ എന്തുകൊടുത്താലും ഏറില്ല ?" മുത്തശ്ശൻ മറുപടി പറഞ്ഞു.



അച്ഛൻ ഒരു ലക്കോട്ടു കയ്യിൽ പിടിച്ചുകൊണ്ടു് മറേറ അച്ഛനെ മാടി വിളിച്ചു. അദ്ദേഹം വണക്കത്തോടെ മുമ്പോട്ടു വന്നു. അമ്മ കാറിനടുത്തും മറേറയമ്മ ഇറയത്തെ വാതില്ക്കലും നോക്കിനിന്നു.

''ദാ, ഇതിൽ അയ്യായിരം ഉറുപ്പികയുണ്ടു്. തിരുമേനി ഇതു സ്വീകരിക്കണം. ഞങ്ങടെ മോളെ നോക്കിയതിനു് ഇതു മതിയായ പ്രതിഫലമായിട്ടില്ല. എങ്കിലും ഒരു സന്തോഷം എന്നു മാത്രം.'' അച്ഛൻ പറഞ്ഞു.

മറേറ അച്ഛൻ കൈകൾ തൊഴുതു പിടിച്ചുകൊണ്ടു് പറഞ്ഞു. ''തങ്കം ഞങ്ങളുടേയു മകളാണു്. അവളെ നോക്കിയതിനു് ഞങ്ങൾക്കു പണം തരരുത്. ഞങ്ങൾ പാവങ്ങളാണെങ്കിലും.....'' അദ്ദേഹത്തിൻെറ കണ്ണുകൾ നിറഞ്ഞു.

''തിരുമേനിക്കെന്താ വേണ്ടതു ? പറയൂ. എന്തുവേണമെങ്കിലും ചെയ്തുതരാം. ഇല്ലം പൊളിച്ചു നന്നാക്കിപ്പണിയണോ ? കൃഷി ചെയ്യാൻ ഭൂമി വാങ്ങിത്തരണമോ ? എന്താ വേണ്ടതു് ?'' മുത്തശ്ശൻ ചോദിച്ചു.

"തങ്കത്തിനെ കൂടാതെയുളള ഒരു ജീവിതം ഞങ്ങൾക്കാലോചിക്കാൻ വയ്യ. അവളെ കൊണ്ടുപോവരുതെന്നുപറയാൻ ഞങ്ങൾക്കവകാശമില്ലല്ലോ. ഒരേ ഒരുപകാരം മാത്രം മതി. രണ്ടുമൂന്നു പ്രാവശ്യം അവിടെവന്നു് അവളെക്കാണാൻ ഞങ്ങൾക്കനുവാദം തരണം. അത്രമാത്രം.'' അദ്ദേഹം തൊഴുതുകൊണ്ടു തന്നെ നിന്നു.

മിനിക്കുട്ടിക്കു സഹിച്ചില്ല. അവളോടിച്ചെന്ന് അദ്ദേഹത്തെ കെട്ടിപ്പിടിച്ചു. ''ഞാൻ പോണില്ലച്ഛാ. ഞാൻ ഇവിടെത്തന്നെയേ താമസിക്കൂ. എനിക്കിവിടെയാ ഇഷ്ടം." അവളദ്ദേഹത്തിൻെറ മുട്ടുകൾ മുറുകെപ്പിടിച്ച് കരഞ്ഞു തുടങ്ങി.

"അതുപററില്ല തങ്കം, തങ്കം പോണം. ഞങ്ങൾ ഇടയക്കു വരാം." അദ്ദേഹം അവളുടെ പിടി വിടുവിച്ചു് അകത്തേയ്ക്കു നടന്നു. അമ്മ മിനിക്കുട്ടിയെ എടുത്തു കാറിൽ കയററി. കാറോടാൻ തുടങ്ങിയപ്പോൾ അവൾ ഇല്ലത്തിൻെറ ഉമ്മറവാതില്ക്കലേയ്ക്കു നോക്കി. അവിടെ ആരും നിന്നിരുന്നില്ല.

പെട്ടെന്നൊരു മഴ പെയ്തു. കാറിൻെറ മുൻവശത്തെ ചില്ലിൻമേൽ കൂടി കണ്ണീരൊഴുകി. വൈപ്പറിൻെറ കൈകൾ അതു തുടച്ചുമാററി.

എന്നിട്ടും കണ്ണീരൊഴുകിക്കൊണ്ടേയിരുന്നു.



# വെളുത്ത ആട്ടിൻകുട്ടി

ഉറൂബ്

ഒരു ദിവസം ഉച്ചയ്ക്കു് ഉറങ്ങിയെഴുന്നേററു് അപ്പു കോലായിൽ വന്നു നില്ക്കുകയായിരുന്നു. ഉച്ചയ്ക്കു് ഉറങ്ങണമെന്നു് അപ്പുവിന്നില്ല. അമ്മ സമ്മതിക്കേണ്ടേ.



കിഴക്കു് കുന്നിൻപുറത്തുള്ള ഉരുളൻ പാറയ്ക്കുള്ളിൽ ചെകുത്താൻമാരുണ്ടത്രെ. നട്ടുച്ചയ്ക്കും നട്ടപ്പാതിരിയ്ക്കും അവർ ഇറങ്ങിനടക്കും. മൂക്കുകൊണ്ടു വടി കുത്തി! കിലുങ്ങുന്ന ഓട്ടുചിലമ്പുമായി, മൂളി മൂളിക്കൊണ്ടു് നടക്കുമെന്നാണു് അമ്മ പറഞ്ഞതു്. വായ തുറക്കുമ്പോൾ തീപ്പാറും.



എന്നാലും അപ്പുവിന്നു പേടിയില്ല. അവരെ തോല്പിക്കാനുളള വഴിയെല്ലാം മുത്തച്ഛൻ പറഞ്ഞുതന്നിരിക്കുന്നു. ചെകുത്താൻമാർ കുട്ടികളെ കണ്ടാൽ ഒരു വിരൽ പൊക്കിക്കാട്ടും. അപ്പോൾ രണ്ടു വിരൽ അങ്ങോട്ടു പൊക്കിക്കാട്ടണം. ചെകുത്താൻമാർ അപ്പോൾ മൂന്നു വിരൽ കാട്ടും. അപ്പു നാലു വിരൽ അങ്ങോട്ടു കാട്ടണം. അഞ്ചു വിരൽ കാട്ടിയാൽ ഉടനെ രണ്ടു കയ്യും പൊക്കി പത്തു വിരലും കാട്ടണം. ചെകുത്താൻ തോററതുതന്നെ. ചെകുത്താനു് ഒമ്പതു വിരലേയുളളൂ. ഒരു വിരൽ ദൈവം മുറിച്ചെടുത്തിരിക്കുന്നു.

മുത്തച്ഛൻ അങ്ങിനെ വളരെ ചെകുത്താൻമാരെ തിരിച്ചയച്ചിട്ടുണ്ടു്. അപ്പുവിന്നും ഇതൊക്കെ അറിയാം. ചെകുത്താനെ പേടിയില്ല.

ചെകുത്താൻമാരെ ഒരിക്കൽ കാണണമെന്നു മോഹമുണ്ടു്. എത്ര നോക്കി. ഇതേവരെ ഒരു കൊച്ചു ചെകുത്താനെപ്പോലും അപ്പു കണ്ടില്ല.

ഉച്ചയ്ക്കുറങ്ങുന്നതു് ചെകുത്താനെ പേടിച്ചിട്ടൊന്നുമല്ല. ഉച്ചയ്ക്കുറങ്ങിയില്ലെങ്കിൽ ഉയരം വെയ്ക്കില്ലെന്നു മുത്തച്ഛൻ പറഞ്ഞു. ഉച്ചയ്ക്കുറങ്ങിയിട്ടാണത്രെ മുത്തച്ഛൻ വലിയ ആളായതും മീശവന്നതും. അപ്പുവിനും ഒരു മീശവെയ്ക്കണം. പട്ടാളത്തിൽ പോയ കുട്ടിയമ്മാവന്റെ മാതിരി.

പെട്ടെന്നാണു് മുററത്തും പറമ്പിലും ഉണക്കാനിട്ട കിടക്കകൾ അപ്പു കണ്ടതു്. വലിയമ്മയായിരിക്കണം ഇവ കൊണ്ടിട്ടതു്.

അപ്പു മെല്ലെ നടന്നു് ആ കോസറികളിലൊന്നിൽ കിടന്നു. കോസറിക്കു നേരിയ ചൂടു്. കിടന്നുരുളാനും മലർന്നു കിടക്കാനും നല്ല രസം.

പതുക്കെ കാററടിച്ചു. നല്ല സുഖം. അപ്പു മലർന്നു കിടക്കുമ്പോൾ ഒരു കാഴ്ച കണ്ടു. മേലെയതാ, നാണിപ്പെണ്ണിന്റെ കണ്ടൻകുടപോലെ ഒരു മേൽക്കട്ടി. എന്തു ഭംഗിയുളള നിറം. എത്ര ഉയരത്താണു്. തെങ്ങിന്റേയും മാവിന്റേയും ഒക്കെ മേലെ.

ഇങ്ങനെ ഒരു കാഴ്ചയുളളത് ഇതുവരെ ആരും കണ്ടെത്തിയില്ലല്ലോ! നാളെ ഇതു് വടക്കേതിലെ ഗോപിക്കും രാധയ്ക്കും കാണിച്ചു കൊടുക്കണം.

വെളുത്ത കുറെ ചുരുളുകൾ മേൽക്കെട്ടിയിലേക്കു് ഇഴഞ്ഞു നീങ്ങിവരുന്നു. എന്താണതു്? അപ്പു സൂക്ഷി

ച്ചുനോക്കി. വലിയമ്മ ഉന്നം പിന്നിക്കൂട്ടിയതുപോലെയുണ്ടു്.

അപ്പു കിടക്കുന്നതിനു മുകളിലാണു് ആ ചുരുളുകൾ ഇപ്പോൾ. അവ കുത്തിമറിഞ്ഞു കളിക്കുന്നു. എന്തു വെളുപ്പാണു്.

എന്താണിതു്? അപ്പു ആലോചിച്ചുകിടന്നു. പെട്ടെന്നാണു് കാര്യം മനസ്സിലായതു്. ഒരു വെളുത്ത ആട്ടിൻകുട്ടിയുണ്ടു് അതിനുള്ളിൽ! ആ ചുരുളുകൾക്കുള്ളിൽ നിന്നാണു് ആട്ടിൻകുട്ടി വന്നതു്. വെളുത്ത ആട്ടിൻകുട്ടി. കറുത്ത ഒരു പുള്ളിപോലുമില്ല.

തുള്ളിച്ചാടുന്നു ഈ ആട്ടിൻകുട്ടി അപ്പുവിന്റേതാണു്. ആരു ചോദിച്ചാലും അപ്പുകൊടുക്കില്ല. ഗോപിക്കും രാധയ്ക്കും ചുകന്ന കുപ്പായമിട്ട കുട്ടിക്കുംകൊടുക്കില്ല.

കറുത്ത ചരടിൻമേലാണു് അപ്പു ആട്ടിൻകുട്ടിയെ കെട്ടിയിടുക. കിളിവാതിലഴിയിൽ കെട്ടിയിടാം. അപ്പുവിന്നു എപ്പോഴും നോക്കാമല്ലോ.

കാളിപ്പെണ്ണു് അന്നൊരു ദിവസം കൊണ്ടുവന്ന ആട്ടിൻ കുട്ടിക്കു് ഇത്ര ഭംഗിയില്ല. അതിന്റെ മേലൊക്കെ പാണ്ടാണു്. ഈ ആട്ടിൻകുട്ടി തനിവെള്ള.

അപ്പു നോക്കിക്കിടന്നു. ആട്ടിൻകുട്ടി കിടന്നു കളിച്ചോട്ടെ. മുത്തച്ഛൻ ഉറക്കമുണർന്നുവന്നാൽ ചരടു മേടിക്കണം.

ആട്ടിൻകുട്ടി തുള്ളിക്കളിക്കുന്നുണ്ടു്. കരയുന്നില്ല. നല്ല കുട്ടികൾ കരയില്ലെന്നു മുത്തച്ഛൻ പറഞ്ഞിട്ടുണ്ടല്ലോ. അമ്മ വന്നാൽ ഇത്തിരി പാലു വാങ്ങി കൊടുക്കണം.

നല്ല കാററു്. അപ്പുവിന്നു് ഉറക്കം വരുന്നുണ്ടോ ? ഉറങ്ങിക്കൂടാ.ആട്ടിൻകുട്ടി എങ്ങോട്ടെങ്കിലും പോയാലോ.

ആട്ടിൻകുട്ടി അപ്പുവിൻെറ അടുത്തേക്കു തുളളിച്ചാടി വരികയാണോ! ബാ . . . ബാ . . . ബാ . . . അപ്പു വിളിച്ചു.

ആട്ടിൻകുട്ടി അപ്പുവിൻെറ അടുത്തെത്തി. അതിൻെറ പുറം തടവി. ഇല പറിച്ചുകോടുത്തു. ആട്ടിൻകുട്ടി നറുക്കിത്തിന്നുന്നു. അപ്പോൾ അപ്പു പറഞ്ഞു"എൻെറ വെളുത്ത ആട്ടിൾകുട്ടി, നീ ഇനി എവിടേയും പോകേണ്ട."

ഇല്ലെന്നു് ആട്ടിൻകുട്ടിയും പറഞ്ഞു അപ്പു ആട്ടിൻകുട്ടിയേയും കൂട്ടി വയലിലേക്കു പോയി. അതു് അപ്പുവിൻെറ കൂടെ വരമ്പിലും വയലിലും തുളളിച്ചാടി നടന്നു.

അപ്പോൾ അപ്പു ചോദിച്ചു:" വെളുത്ത ആട്ടിൻകുട്ടി, നിനക്കു പാട്ടു പാടാനറിയാമോ?"

ആട്ടിൻകുട്ടി ഒരു പാട്ടുപാടി.

എന്തു നല്ല പാട്ടു്. മുത്തച്ഛനും കൂടി അറിയില്ല

ഇത്ര നല്ല പാട്ടു്.

"ഒന്നാം കുന്നിൻമേൽ എന്ന പാട്ടറിയാമോ വെളുത്താട്ടിൻകുട്ടി," അപ്പുചോദിച്ചു.

ആട്ടിൻകുട്ടി പാട്ടുപാടി.

പിന്നെ രാജകുമാരിയും രാജകുമാരനും കൂടി പറക്കുന്ന കൊട്ടാരത്തിൽ പോയ കഥയും പറഞ്ഞു.

ഒടുവിൽ ഓടിക്കളിച്ചു. ഓടിയോടി വെളുത്ത ആട്ടിൻകുട്ടി നെല്ലിന്നിടയിൽ മറഞ്ഞു.

അപ്പു അവനെ തേടി നടക്കുമ്പോഴാണു് ആരോ വിളിച്ചതു്: 'അപ്പു, അപ്പു'

അപ്പുവിന്റെ മുമ്പിലുണ്ടു്, മുത്തച്ഛൻ നില്ക്കുന്നു. മുത്തച്ഛൻ അപ്പുവിനെ താങ്ങിയെടുത്തിട്ടു ചോദിച്ചു.

"അപ്പു എന്താണിവിടെ വന്നുകിടന്നുറങ്ങുന്നതു് ? പോക്കുവെയിൽകൊണ്ടു് മോൻ വിയർത്തൊലിച്ചല്ലോ".

"ഞാൻ ഉറങ്ങിയില്ല മുത്തച്ഛാ."

മുത്തച്ഛൻ ചിരിച്ചുകൊണ്ടു് അപ്പുവിന്റെ ദേഹത്തിൽ നിന്നു് വിയർപ്പൊക്കെ തുടച്ചു കളഞ്ഞു.

അപ്പോഴേക്കും ആട്ടിൻകുട്ടിയെ കാണാനില്ല.

"എന്റെ വെളുത്ത ആട്ടിൻകുട്ടി."

"എന്തു്?" മുത്തച്ഛന്നു മനസ്സിലായില്ല.

"വെളുത്ത ആട്ടിൻകുട്ടി എവിടെ ?"

"മോൻ സ്വപ്നം കണ്ടതാകും."

"നെൽച്ചെടിക്കുള്ളിലേക്കു പോയി. മുത്തച്ഛൻ നോക്കൂ."

"എവിടെ നെൽച്ചെടി ? മോൻ എന്തൊക്കെയാണ് പറയുന്നതു്? സ്വപ്നം കണ്ടതാകും."

അപ്പുവിന്നു കരച്ചിൽ വന്നു.

മുത്തച്ഛൻ ചുററും നോക്കി. എന്നിട്ടു്, അപ്പുവിന്റെ മുഖത്തേക്കുനോക്കി പൊട്ടിപ്പൊട്ടി ചിരിച്ചു. മുത്തച്ഛന്റെ ചിരി നന്നല്ല.

"ആട്ടിൻകുട്ടി എവിടെ ?"അപ്പു അന്വേഷിച്ചു. മുത്തച്ഛൻ മിണ്ടാതെ നിന്നു. ഈ മുത്തച്ഛന്നു് ഒന്നും മനസ്സിലാകില്ല.

മുത്തച്ഛൻ ഉടനെ വലിയമ്മയെ വിളിച്ചു ചോദിച്ചു."അപ്പുവിന്റെ ആട്ടിൻകുട്ടിയെ ആരെങ്കിലും കണ്ടോ? വെളുത്ത ആട്ടിൻകുട്ടി. തിരഞ്ഞുനോക്കി വേഗം പിടിച്ചു കൊണ്ടുവരു. അപ്പു വിളിക്കുന്നുണ്ടെന്നു് പറയു. എന്നാലിങ്ങോട്ടു വന്നുകൊള്ളും."

വലിയമ്മ തുറിച്ചൊരു നോട്ടം. എന്നിട്ടു പറഞ്ഞു. 'മുത്തച്ഛനും പേരക്കുട്ടിയും കൂടി അന്വേഷിക്കുന്നതാവും നല്ലതു്."

അതും പറഞ്ഞു് വലിയമ്മ പോയി.

അപ്പു തേങ്ങിത്തേങ്ങി കരഞ്ഞു.

എന്റെ വെളുത്ത ആട്ടിൻകുട്ടി. പാട്ടുപാടാനും കഥ പറയാനും ഒക്കെ അതിന്നറിയാം. എനിക്കെന്റെ വെളുത്ത ആട്ടിൻകുട്ടിയെ കിട്ടണം.

"മുത്തച്ഛൻ തെരഞ്ഞുപിടിച്ചുകൊണ്ടുവരാം.

"ഇപ്പോൾ കൊണ്ടുവരണം."

"ഇപ്പോഴെങ്ങനെ കിട്ടും, മോനേ? ഈ സമയത്തു് ആട്ടിൻകുട്ടികളൊക്കെ അമ്മമാരുടെ അടുത്തുപോയി ഉറങ്ങിയിരിക്കും."

"എന്റെ വെളുത്ത ആട്ടിൻകുട്ടി പോവില്ലെന്നു് എന്നോടു പറഞ്ഞു."

"അപ്പുവിനോടു് അങ്ങനെ പറഞ്ഞിട്ടു് പോയതു് നന്നായില്ല."

"അവൻ നെൽച്ചെടികൾക്കിടയിലുണ്ടു്. മുത്തച്ഛൻ പോയി വിളിച്ചുകൊണ്ടു വരു."

"കൊണ്ടുവരാം"

"എപ്പോൾ ?"

"നാളെ കാലത്തു്, ഇപ്പോൾ സന്ധ്യയായില്ലേ. മുത്തച്ഛന്നു് കണ്ണു കാണില്ലല്ലോ."

"കാണും."

"അപ്പു ഇങ്ങനെ ശാഠ്യം പിടിച്ചാലോ ?"

അപ്പുവിന്നു് വെളുത്ത ആട്ടിൻകുട്ടിയെ കിട്ടണം. ഇപ്പോൾ കിട്ടണം. കരച്ചിൽ നിർത്താൻ കഴിയുന്നില്ല.

വലിയമ്മ അടുക്കളയിൽനിന്നു വിളിച്ചു പറഞ്ഞു. "ഈ കുഴൽ വിളി ഒന്നു മതിയാക്കൂ, അപ്പു."

'അപ്പു പാട്ടുപാടുകയാണു്. മുത്തച്ഛൻ വലിയമ്മയോടു വിളിച്ചു പറഞ്ഞു. വലിയമ്മയുടെ വാക്കു കേട്ടപ്പോൾ ഉറക്കെയുറക്കെ കരയാൻ തോന്നി. കരയുകയും ചെയ്തു.

അപ്പോഴേക്കും കുറേ ആളുകൾ അങ്ങോട്ടു വന്നു. അമ്മയും ഗിരിജേട്ടത്തിയും ഹരിയേട്ടനും വലിയമ്മയും.

"അപ്പുവിന്നു് എന്താണു് വേണ്ടതു് ?" അമ്മയാണു് ചോദിച്ചതു്.

"നാലു പിട"—വലിയമ്മയാണു് സമാധാനം പറഞ്ഞതു്.

കുറേക്കൂടി ഉറക്കെ കരഞ്ഞു.

"നീ കുട്ടിയെ കരയിക്കാതെ അവിടെ നിന്നു് പോകണം" മുത്തച്ഛൻ വലിയമ്മയെ ശാസിച്ചു.

അസ്സലായി. അങ്ങനെ ശകാരം കേൾക്കണം. വലിയമ്മയാണെന്നു് വെച്ചിട്ടു് ഒരു പവറു്:

വലിയമ്മ പോയപ്പോൾ ഗിരിജേട്ടത്തിയുടെ ചോദ്യം. "അപ്പുവിന്നു് എന്താണു് വേണ്ടതു്?"

"എന്റെ വെളുത്ത ആട്ടിൻകുട്ടിയെ വേണം."

പിന്നെ ഓരോരുത്തരും മാറിമാറി ചോദിച്ചു. ആർക്കും ഒന്നും അറിഞ്ഞുകൂടാ. എല്ലാവരും അപ്പുവിനെ തോൽപ്പിക്കാൻ നോക്കുകയാണു്. അതു മനസ്സിലായപ്പോൾ അധികം കരച്ചിൽ വന്നു.

ഹരിയേട്ടൻ പറഞ്ഞു. "ഗിരിജേടത്തി കയ്യും കാലും നിലത്തുകുത്തി നില്ക്കട്ടെ. അപ്പുവിന്റെ വെളുത്ത ആട്ടിൻകുട്ടിയായിക്കൊള്ളട്ടെ."

ഹരിയേട്ടനെ അപ്പോൾ പിടിച്ചു കൊല്ലാൻ തോന്നി. ദേഷ്യം സഹിക്കാതെ മലർന്നടിച്ചു വീണു.

മുത്തച്ഛൻ ഉടനെ താങ്ങിയെടുത്തു. എന്നിട്ടു് ഹരിയേട്ടനെ ദേഷ്യപ്പെട്ടു. "നീ നിന്റെ പാട്ടിന്നുപോ. ഇവിടെ ആരും വേണ്ട. മുത്തച്ഛൻ അപ്പുവിന്നു് ആട്ടിൻകുട്ടിയേ കൊണ്ടുവരാം."

ഇതും പറഞ്ഞു് അപ്പുവിനെ എടുത്തു് കട്ടിലി ലിരുത്തി, അയൽവക്കത്തേക്കു പോയി.

ആരും ഒന്നും മിണ്ടുന്നില്ല. അമ്മ താടിക്കു കയ്യുംകൊടു ത്തു് കിണററിന്നടുത്തേക്കു നോക്കിയിരിക്കുന്നു. വലിയമ്മ പുതിയ മുണ്ടുടുത്തു് പടാ പടാ എന്നു ശബ്ദം പുറപ്പെ ടുവിച്ചു നടക്കുന്നു. ഓ, പുതിയ മുണ്ടുണ്ടെന്നു വെച്ചു് ഒരു മേനി.

അതിലെ കടന്നുപോകുന്ന നാണിപ്പെണ്ണു പറഞ്ഞു. "അയ്യേ, ഇങ്ങനെ ശാഠ്യം പിടിക്കുന്നതു് കുറച്ചിലാണു്, അപ്പു" പൊയ്ക്കോ അവിടുന്നു്. കൊല്ലും.

പേടിച്ചിട്ടാവും എല്ലാവരും മുഖവും പൊത്തി അവി ടെനിന്നുപോയി. പോട്ടെ.

മുത്തച്ഛൻ ഒരാട്ടിൻ കുട്ടിയേയതാ കയറിട്ടു പിടി ച്ചുകൊണ്ടു വരുന്നു. ആകെ നോക്കി. ഇതു് കരിമ്പാ ണ്ടുള്ള ആട്ടിൻ കുട്ടിയാണു്.

"ഇതല്ല"

"ഇതുപോരേ ?"—മുത്തച്ഛൻ ചോദിച്ചു.

"പോര. എനിക്കു് എൻെറ വെളുത്ത ആട്ടിൻകുട്ടിയെ മതി."

"കുളുപ്പിച്ചാലിതും വെളുക്കും നാളെ കുളുപ്പിക്കാം."

"എനിക്കിതുവേണ്ട."

അപ്പോഴേക്കും അകത്തുനിന്ന് കൂട്ടച്ചിരി. അതു കേട്ട പ്പോൾ വീണ്ടും കരച്ചിൽ വരികയാണു്.

തേങ്ങിത്തേങ്ങി കരഞ്ഞു. മുത്തച്ഛൻ പുറം തടവി പലതും പറഞ്ഞു. എന്നിട്ടും കരച്ചിൽ നിർത്താനാകുന്നില്ല.

“രണ്ടു പിടവെച്ചുകൊടുത്തു മിണ്ടാതിരിക്കാൻ പറയണം. വലിയമ്മയുടെ അലർച്ചയാണു്. അപ്പു മുത്തച്ഛന്റെ കഴുത്തിൽ മുറുകെ കെട്ടിപ്പിടിച്ചു.

ഭാഗ്യം, അപ്പോൾ മുത്തശ്ശി വന്നു. അവർ പറഞ്ഞു. "ചാത്തുണ്ണിയുടെ വീട്ടിലുണ്ടു് അപ്പുവിന്റെ വെളുത്ത ആട്ടിൻകുട്ടി. ഇങ്ങോട്ടു പിടിച്ചുകൊണ്ടുപോരു."

“അതു ഞാൻ ഓർത്തില്ല” എന്നും പറഞ്ഞു മുത്തച്ഛൻ അപ്പുവിനെ മുത്തശ്ശിയുടെ മടിയിലിരുത്തിയിട്ടു് പുറത്തേക്കു പോയി.



പറഞ്ഞ മാതിരി ഒത്തു. മുത്തച്ഛൻ വെളുത്ത ആട്ടിൻ കുട്ടിയെ കൊണ്ടുവന്നു. അപ്പുവിൻെറ അടുത്തു നിർത്തി.

അപ്പു അതിൻെറ പുറം തടവി. ഇതുതന്നെ. അമ്പട കള്ളാ, ഒളിച്ചുപോകാൻ നോക്കിയതാണു്.

മുത്തശ്ശി വന്നപ്പോൾ ഒക്കെ ശരിയായി. മുത്തശ്ശിയുടെ കഴുത്തിൻ കെട്ടിപ്പിടിച്ചു.

വെളുത്ത ആട്ടിൻ കുട്ടിയെ കിളിവാതിലഴിയിൽ കെട്ടിയിട്ടു മുത്തച്ഛൻ. അപ്പു അവനെ നോക്കിക്കൊണ്ടു കിടന്നു. ഇനി ഒരിക്കലും നെൽച്ചെടികൾക്കിടയിലേക്കു വിട്ടുകൂടാ.





# മനസ്സിലെ വർണ്ണങ്ങൾ

വി. മോഹൻ കുമാർ

നിറയെപൂത്ത കണിക്കൊന്നയുടെ ചുവട്ടിലിരുന്നു് ദീപ അകലെ കുന്നുകളിലേയ്ക്കു് നോക്കി. കുന്നുകൾക്കു് മുകളിൽ വെൺമേഘങ്ങൾ ഒഴുകി നടക്കുന്നു. അതിന്റെ മുകളിലെ നീലാകാശത്തിനു് എന്തൊരു ഭംഗി. ഈ വർണ്ണങ്ങളുടെ ഭംഗി തന്റെ മനസ്സിൽ നിറഞ്ഞു നില്ക്കുന്നു.

ചിത്രരചനയ്ക്കു് ഒന്നാം സമ്മാനം കരസ്ഥമാക്കിയപ്പോൾ ലഭിച്ച ചായപ്പെട്ടി തുറന്നു് ദീപ വർണ്ണങ്ങൾ ചാലിക്കാൻ തുടങ്ങി. ഇന്നൊഴിവു ദിവസമാണു്. ഞായറാഴ്ച. മറ്റൊന്നും അലോസരപ്പെടുത്താനില്ല. എത്രനേരമെടുത്താലും ശരി ഇന്നു് മനസ്സിന്റെ വർണ്ണങ്ങളിൽ നിന്നു് ഒരു ചിത്രത്തിനു് രൂപം നല്കണം.

എന്താണു് വരയ്ക്കേണ്ടതു്? ഒരായിരം വർണ്ണങ്ങളും രൂപങ്ങളും മനസ്സിൽ നിറഞ്ഞുനില്ക്കുന്നു. സമ്മാനമായ ചായപ്പെട്ടി കിട്ടിയശേഷം നിറങ്ങളും വേണ്ടത്രയുണ്ടു്. ചാലിച്ചു് വരച്ചാൽ മാത്രം മതി!

സമുദ്രത്തിൻെറയായാലോ ? നീലം. നീല സമുദ്ര ത്തിൻെറ. അല്ലെങ്കിൽ നീലാകാശത്തിൻെറ? ദീപ ബ്രഷെ ടുത്തു് നീലച്ചായം ചാലിക്കാൻ തുടങ്ങി. എത്ര തരം നീല നിറങ്ങൾ! ഇതിലേതാവും ശരിക്കു യോജിക്കുക? അവൾ കുഴങ്ങി.

ആരോ നടന്നുവരുന്ന ശബ്ദം. ചേച്ചിയാണു്. കയ്യിൽ പുസ്തകവുമുണ്ടു്. തൻെറ മുന്നിലിരിക്കുന്ന കടലാസ്സിലും ചായക്കൂട്ടുകളിലുമാണു് നോട്ടം. ദീപ ചേച്ചിയുടെ മിഴികളിൽ നോക്കി. അവയ്ക്കും നീലനിറ മാണു്. ആ മിഴികൾ വരച്ചാലോ?

അവൾ വരയ്ക്കാൻ തുടങ്ങി. കുറേ വരച്ചു് കഴിഞ്ഞ പ്പോൾ അവൾക്കു് കരയാനാണു് തോന്നിയതു്. ഒന്നും ശരിയായില്ല. സമുദ്രത്തിനു് ഈ നിറമല്ല. ആകാശത്തിനും ഈ വർണ്ണമല്ല. ചേച്ചിയുടെ മിഴികളുടെ നിറവുമിതല്ല. എല്ലാം തെററു്. കടുത്തതും നേർത്തതുമായ നീലച്ചായം തനിയെയും യോജിപ്പിച്ചും വരച്ചിട്ടും തനിക്കൊന്നു പോലും നേരെ പകർത്താൻ കഴിഞ്ഞില്ലല്ലോ?

ദീപ ചായപ്പെട്ടി അടച്ചുവച്ചു് പുറത്തിറങ്ങി. ദൂരെ പാടത്തിൻെറ വരമ്പിലൂടെ ആരോ നടന്നു് പോകുന്നു. പാടത്തു് പച്ച ഓളങ്ങളിളക്കുന്ന ഇളം കാററു്! എന്തു ഭംഗിയുളള പച്ചനിറം! ഏതോ ശബ്ദം കേട്ടു് ഒരു കൂട്ടം തത്തകൾ പാടത്തുനിന്നു് പറന്നുയർന്നു. ഒരേ ദിക്കിലേക്കു ഒരുമിച്ചു് പറക്കുന്ന തത്തകൾ. എല്ലാം പച്ചനിറമുളളവ. എന്തു രസം.

അവൾ വേഗം വീണ്ടും വരയ്ക്കാനിരുന്നു. പക്ഷെ പാടത്തിൻേയോ, തത്തകളുടേയോ പച്ചനിറം പകർത്താ നാവാതെ വന്നപ്പോൾ അവൾ ചിത്രങ്ങൾ വലിച്ചുകീറി.

പിന്നെന്തിനായി ചായങ്ങൾ ? ദീപയ്ക്കു വല്ലാത്ത സങ്കടം തോന്നി. കട്ടിലിൽ കമിഴന്നു കിടക്കുമ്പോഴാണു് ദൂരെ ചേച്ചി എന്തോ കവിത ചൊല്ലുന്നതു് കേട്ടതു്. അവൾ ശ്രദ്ധിച്ചു. ചേച്ചി കവിത ചൊല്ലുന്നതു് കേൾക്കാനെന്തു് സുഖമാണു്. ദീപ എണീററു് ജനാലയിലൂടെ പുറത്തേയ്ക്ക് നോക്കി.

നല്ല തെളിഞ്ഞ വെയിൽ. കുന്നിൻമുകളിലെ മുരുക്കിൽ നിറയെ ചുവന്ന പൂക്കൾ. എന്തൊരു ചുവപ്പു്! തീനാളം പോലെ. ഈ ചുവപ്പോ, പലപ്പോഴും പകർത്തണമെന്നു് തോന്നിയിട്ടുളള സന്ധ്യയുടെ ചുവപ്പോ— അതെങ്കിലും തനിയ്ക്കിന്നു് വരയ്ക്കണം. ദീപ ആവേശത്തോടെ ചായപ്പെട്ടി തുറന്നു.

സന്ധ്യയുടേയോ, മുരിക്കിൻ പൂവുകളുടേയോ, അഗ്നിയുടേയോ ചുവപ്പു് തൻെറ ചായങ്ങൾക്കു് പകർത്താനാവില്ലെന്നറിഞ്ഞപ്പോൾ ദീപയ്ക്കു് മിഴികളിൽ ജലം നിറഞ്ഞു.

മയിൽപ്പീലിയും മഴവില്ലും ഒന്നും . . . ഒന്നും തൻെറ ചായക്കൂട്ടുകൾ കൊണ്ടു് സൃഷ്ടിക്കാനാവില്ലെന്നോ ?



സമുദ്രത്തിൻെറ നീലയും സന്ധ്യയുടെ ചുവപ്പും പാടത്തിൻെറ പച്ചയും തൻെറ മനസ്സിൽ നിറഞ്ഞു നില്ക്കുന്നു. അവ പകർത്താൻ ആവശ്യമുള്ള ചായങ്ങളും തൻെറ മുന്നിലുണ്ടു്. പിന്നെയെന്താണു് തനിയ്ക്കതിനു കഴിയാഞ്ഞതു് ?

ചാലിച്ചുവച്ച ചായങ്ങളിലും മുഴുമിപ്പിക്കാത്ത ചിത്രങ്ങളിലും നോക്കിയിരിക്കെ ദീപയുടെ മനസ്സു നിറയെ സംശയങ്ങളായിരുന്നു.





# അമ്മയുടെ ഉമ്മ

പി. നരേന്ദ്രനാഥ്

മദർ അപ്ളോണിയ പതിവുപോലെ മഠത്തിൽനിന്നും ഇറങ്ങി. പള്ളിയിലേക്കു കുറച്ചു ദൂരമേയുള്ളൂ. മദറിനു വയസ്സായി. നടക്കാൻ ഈയിടെയായിവിഷമം തോന്നാറുണ്ടു്. പള്ളിയിലേക്കുള്ള കൽപ്പടവുകൾ വഴുക്കു നിറഞ്ഞതാണു്. അടി തെററിയാൽ വീണുപോകും. മദർ സൂക്ഷിച്ചു നടന്നു.

“ളേള, ളേള . . . ”

മദർ ഒന്നു ഞെട്ടി. ഒരു പിഞ്ചു പൈതലിന്റെ കരച്ചിൽ. അവർ കാതോർത്തു് ഒരു നിമിഷം നിന്നു. വഴുക്കലുള്ള കല്ലിൻമേലാണ് താൻ നിൽക്കുന്നതെന്നുപോലും അവർ മറന്നു.

എവിടെനിന്നാണു് ശബ്ദം? പള്ളിയുടെ കവാടത്തിന്റെ സമീപത്തുനിന്നാണു്. മദർ അങ്ങോട്ട് ഓടിച്ചെന്നു. ഭാഗ്യത്തിനു താഴെ വീണില്ലെന്നു മാത്രം.

കുഞ്ഞിനെ വാരിയെടുത്തു. പ്രസവിച്ചിട്ടു് മണിക്കൂറുകൾ മാത്രമായിക്കാണും.

''കർത്താവേ . . . .'' മദർ അപ്പോളോണിയായുടെ ചുണ്ടുകൾ തന്നത്താനറിയാതെ ചലിച്ചു.

കുഞ്ഞിനേയും കൊണ്ടു് മഠത്തിലേക്കു നടന്നു. അനാഥയായ ഒരമ്മയുടെ ഓമനസന്താനം! എന്തിനാണീസ്ത്രീ കുഞ്ഞിനെ ഉപേക്ഷിച്ചതു് ? കുഞ്ഞിനെ സംരക്ഷിക്കാൻ തള്ളയ്ക്കു കഴിവില്ലായിരിക്കും. ആ അമ്മ ഇതിനകം ആൽമഹത്യ ചെയ്തിരിക്കുമോ? അതോർത്തപ്പോൾ മദർ അപ്പോളോണിയക്കു് എന്തെന്നില്ലാത്ത അസ്വാസ്ഥ്യം തോന്നി.

''കർത്താവേ, ഈ കുഞ്ഞിനു് ആയുസ്സു നൽകണേ. സൗഭാഗ്യം നൽകണേ''—മദർ ഉള്ളിൽത്തട്ടി പ്രാർത്ഥിച്ചു.

അവൻ മഠത്തിലെ കന്യാസ്ത്രീകളുടെ ഓമനയായി വളർന്നു. അവനു വയസ്സ് മൂന്നായി. നാലാമത്തെ വയസ്സിൽ കൊച്ചൗസേപ്പ് നഴ്സറി സ്കൂളിൽ ചേർന്നു.

അവൻ കുസൃതിക്കുടുക്കയായിരുന്നു.

മദർ അപ്ളോണിയക്കു് അവൻ ജീവനു തുല്യമാണ്; പക്ഷെ ഒരിക്കലും അവർ അതു് പുറത്തു കാണിക്കാറില്ല.

അവനെ വാരിയെടുത്തു മുഖത്തും നെററിയിലും നിറുകയിലും തുരുതുരെ ഉമ്മ വെയ്ക്കാൻ മദറിൻെറ ഹൃദയം കൊതിക്കാറുണ്ടു്. പക്ഷെ ലാളന കുട്ടികളെ പ്രതികൂലമായി ബാധിക്കുമെന്ന ഭയം അവരുടെ മനസ്സിലുണ്ടു്. പണ്ടേ കടന്നുകൂടിയതാണു് ആ ധാരണ. ഒരു തിരുത്തൽ ആവശ്യമാണെന്നു് ഇതുവരെ തോന്നിയിട്ടില്ല. അതിനുള്ള അവസരം ഉണ്ടായിട്ടില്ല.

അവൻ ചെയ്യുന്ന ഓരോ ചെറിയ തെററും അവർ ശ്രദ്ധിക്കാറുണ്ടു്, അവനെ കർശനമായി താക്കീതു ചെയ്യാറുണ്ടു്.

മററുള്ള കന്യാസ്ത്രീകളും അവനെ താലോലിച്ചു് ഓമനിക്കുന്നതു് മദറിനു് ഇഷ്ടമുള്ള കാര്യമല്ല.

നിങ്ങളാ കുഞ്ഞിനെ കേടുവരുത്തും—മദർ ഗൗരവത്തോടെ അവരോടു പറയും.

കൊച്ചൗസേപ്പിനു് മദർ അപ്ളോണിയയെ ഇഷ്ടമാണു്. അതിലേറെ പേടിയുമാണു്. അവരുടെ തടിച്ച കണ്ണടക്കുള്ളിലെ ഗൗരവമൂറുന്ന കണ്ണുകൾ അവനെ ഭയപ്പെടുത്താറുണ്ടു്. എങ്കിലും അവൻ ആശിക്കാറുക്കു്, അമ്മയുടെ നെഞ്ചോടു പററിച്ചേർന്നു് ഒന്നു കിടക്കാൻ സാധി



ച്ചെങ്കിൽ! തന്റെ മുഖത്തും നെററിയിലും അവർ ഒന്നു് ഉമ്മ വെച്ചിരുന്നെങ്കിൽ! നെഴ്സറി ക്ലാസ്സിൽ കുട്ടികളുടെ അമ്മമാർ വരാറുണ്ടു്.

സാബുമോന്റെ കാര്യം കൊച്ചൗസേപ്പു് ഓർത്തു. ഇന്നലെയാണു് അവൻ കണ്ടതു്.

നേരം നാലുമണിയായിക്കാണും. സാബുമോന്റെ അമ്മ ഓട്ടോറിക്ഷയിൽ വന്നു. അവർ ക്ലാസ്സിലേയ്ക്കു കയറിവന്നപ്പോൾ സാബുമോൻ ഓടിച്ചെന്നു് അമ്മയെ കെട്ടിപ്പിടിച്ചു. അമ്മ അവനെ വാരിയെടുത്തു് ഉമ്മ വെച്ചു.

കൊച്ചൗസേപ്പിന്റെ കണ്ണുനിറഞ്ഞു. അവന് ഒന്നിനും ഒരു ബുദ്ധിമുട്ടും ഉണ്ടാകാറില്ല. കളിക്കാൻ കളിക്കോപ്പുകൾ, വായിക്കാൻ ചിത്രങ്ങൾ നിറഞ്ഞ പുസ്തകങ്ങൾ, കുടിക്കാൻ പഞ്ചസാരയിട്ട പാൽ, കഴിക്കാൻ ചോറും കറികളും പഴങ്ങളും.

പക്ഷെ ആ കുരുന്നു ഹൃദയം ദാഹിക്കുകയായിരുന്നു. ഒരു ഉമ്മക്കുവേണ്ടി. അമ്മയുടെ ഉമ്മയ്ക്കുവേണ്ടി.

ആ വർഷവും ക്രിസ്തുമസ്സു് സമാഗതമായി. മഠത്തിൽ നക്ഷത്രവിളക്കുകൾ തെളിഞ്ഞുമിന്നി. കുട്ടികളും അമ്മമാരും പിതാക്കളും മഠത്തിൽ വന്നു. മദർ



അവരെ സ്വീകരിച്ചു. കുട്ടികൾ കൊച്ചൗസേപ്പിനു് സമ്മാനങ്ങൾ നൽകി. അതിലൊരു കുട്ടിയോടു് അവൻ ചോദിച്ചു.

"നിൻെറ അമ്മ നിന്നെ ഉമ്മവെയ്ക്കാറുണ്ടോ ?"

"ഉവ്വ്."

"അപ്പനോ?"

"അപ്പനും ഉമ്മവെക്കാറുണ്ടു്. അപ്പൻെറ മീശ കവിളിൽ തട്ടുമ്പോൾ ഇക്കിളിയാവും."

അന്നു രാത്രി കൊച്ചൗസേപ്പിനു് ഉറങ്ങാൻ കഴിഞ്ഞില്ല. സമയം ഒരു മണിയായിക്കാണും. അവൻ പതുക്കെ കിടക്കയിൽനിന്നും എഴുന്നേററുമഠത്തിൻെറ ഇടനാഴിയിൽ വിശുദ്ധ കന്യാമറിയത്തിൻെറ ചിത്രം ചുമരിൽ തൂങ്ങിക്കിടപ്പുണ്ടു്. അതിനുതാഴെ ഒരു ബൾബ് എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കും. കൊച്ചൗസേപ്പ് മാതാവിൻെറ മുന്നിൽ ചെന്നുനിന്നു കൈകൂപ്പി.

"മാതവേ, എന്നെ ഒന്നുമ്മവെയ്ക്കൂ."

അവൻ വെറും നിലത്തു് ഇരുന്നു. രണ്ടു കൈയും മാതാവിൻെറ നേരെ നീട്ടി.

മദർ അപ്ളോണിയ ഉറങ്ങിയിട്ടുണ്ടായിരുന്നില്ല. കൊച്ചൗസേപ്പിൻെറ അപേക്ഷ അവരുടെ കാതുകളിൽ വന്നലച്ചു. അവർ ഇടനാഴിയിലേയ്ക്കു് ഓടിച്ചെന്നു.

എന്താണു് സംഭവിക്കുന്നതു് ? മദർ കാതും കണ്ണും കൂർപ്പിച്ചു നിന്നു

''മാതാവേ, എന്നെ ഉമ്മ വെയ്ക്കാൻ ആരുമില്ല. എല്ലാവർക്കും അപ്പനും അമ്മയും ഉണ്ടു്. എനിക്കുമാത്രമില്ല!'' അവൻ പൊട്ടിക്കരഞ്ഞു.

അവൻ കന്യാമാതാവിന്റെ തിരുമുഖത്തേക്കു് ഉററുനാക്കി. അവന്റെ മുഖത്ത് ദു:ഖം നിറഞ്ഞു.

അതാ കന്യാമാതാവ് ആ ചിത്രത്തിൽനിന്നും താഴെ ഇറങ്ങി വരുന്നു!

മാതാവു് അവന്റെ സമീപം വന്നിരുന്നു. അവനെയെടുത്തു് മടിയിൽ വെച്ചു. ചുംബനങ്ങൾകൊണ്ടു് അവനെ അഭിഷേകം ചെയ്തു.

അവനു തൃപ്തിയായി, സന്തോഷമായി.

''മാതാവ് ഇനിപോയി ഉറങ്ങിക്കോളൂ.'' അവൻ പറഞ്ഞു.

പതുക്കെപ്പതുക്കെ ആ ചിത്രം വീണ്ടും പൂർണ്ണമായി.



മദർ അപ്ളോണിയ അൽഭുതാദരങ്ങളോടെ ആ രംഗം നോക്കി നിൽക്കുകയായിരുന്നു.

"എന്റെ പൊന്നുമോനേ . . . -" അവർ കൊച്ചൗസേപ്പിനെ വാരിയെടുത്തു് അവന്റെ നിറുകയിലും നെററിയിലും കവിളിലും തുരുതുരെ ഉമ്മ വെച്ചു.

"എന്റെ മകനെ, നീ എന്നെ വലിയൊരു പാഠം പഠിപ്പിച്ചു." ഒരു തേങ്ങലോടെ എന്നാൽ നിറഞ്ഞ സന്തോഷത്തോടെ അവർ പറഞ്ഞു.

മദർ അപ്ളോണിയ പറഞ്ഞതെന്താണെന്നു് അവനു് മനസ്സിലായില്ല. എങ്കിലും അവൻ അമ്മയെ മുറുകെ കെട്ടിപ്പിടിച്ചു. അവൻ പറഞ്ഞു."ഞാനിന്നു് അമ്മേടെ അടുത്താ, കെടക്കണതു്!"

മദർ പറഞ്ഞു. "ശരി, മോനേ. ഇനി മോൻ ഈ അമ്മേടെ അടുത്തന്യാണു് കെടക്കാ."

കന്യാ മാതാവ് പുഞ്ചിരിതൂകി.



# കരുവാൻ

പാലാ കെ. എം. മാത്യു

'ബൗ, ബൗ, ബൗ,' കരുവാൻ കുരച്ചു.

നെററിയിലെ ചെറിയ വെളുപ്പു് ഒഴിച്ചാൽ, കരി പോലെ കറുത്ത നായാണു് കരുവാൻ. ഇരുട്ടു് കട്ടപിടിച്ച പോലെ ഇരിക്കും. അവൻ കുരയ്ക്കുമ്പോൾ ഒരു പെരുമ്പറ അവൻെറ ഉള്ളിലുണ്ടെന്നു തോന്നിപ്പോകും. മലയിടുക്കുകളിലെ ഇടിനാദംപോലെയാണു് അവൻെറ കുരയുടെ മുഴക്കം.

കരുവാൻെറ കണ്ണുകൾ എപ്പോഴും തീപോലെ ജ്വലിച്ചുകൊണ്ടേയിരിക്കൂ.അവൻെറ വാലു നിലത്തുമുട്ടെ നീണ്ടു കിടക്കും.



കരുവാൻെറ ഇപ്പോഴത്തെ സ്ഥിതയാണിതു്. ഈ വലിപ്പവും ഗമയുമൊന്നും, അവനു് അഞ്ചെട്ടുമാസം പ്രായമായിരുന്നപ്പോൾ ഇല്ലായിരുന്നു. കൽക്കരിപോലെ കറുത്തിരുന്ന അവൻ, അന്നു ചടഞ്ഞു മെല്ലിച്ചാണിരുന്നതു്. ഒരു ചുണ്ടെലിയുടെ മുഴുപ്പേ ഉണ്ടായിരുന്നുള്ളു. വാലാണെങ്കിൽ തീരെ ചെറുതും.

അവൻെറ കൂടെ പിറന്ന മൂന്നുപേർക്കും തള്ളയ്ക്കും അവനോടു പുച്ഛമായിരുന്നു. 'ഇവനെ മററുള്ളവർ കാണുന്നതു് എനിക്കു നാണക്കേടാണല്ലോ'. തള്ളപ്പട്ടി വിചാരിച്ചു.

"ഇവൻ ഇങ്ങനെ കൃമി പോലെയിരുന്നാൽ, ആരും ഇവനെ പേടിക്കുകപോലുമില്ലല്ലോ. ഈ ശപ്പനെ കാറുള്ള

വരാരും വാങ്ങി കൊണ്ടുപോകയുമില്ല. കാറിൽ സഞ്ചരിക്കാനേ ഇവനു ഭാഗ്യമുണ്ടാകുകയില്ല. മദാമ്മമാർ തുടലിൽ പിടിച്ചു പട്ടണത്തിലൂടെ ഇവനെ കൊണ്ടുപോകുയുമില്ല. ഭാഗ്യം കെട്ടവൻ! കടിക്കാനാണെങ്കിൽ അതിനും കൊള്ളുകയില്ല."

അവൻ ഇതെല്ലാം കേട്ടു. കണ്ണുകൾ നിറഞ്ഞു. അവൻ ഒരു കോണിൽ ചുരുണ്ടുകൂടിക്കിടന്നു. കണ്ണീരു കവളിലൂടെ ഒഴുകി തറയിൽ വീണു.

കുറേ കഴിഞ്ഞു് അവൻ പതുക്കെ എഴുന്നേററ്, വലിഞ്ഞു വലിഞ്ഞു പുറത്തേക്കിറങ്ങി. കരുവാൻ പശുത്തൊഴുത്തിൻെറ അരികിലിട്ടിരുന്ന കച്ചിയിൽ കയറിക്കിടന്നു. ഇവിടെ ആരും അവനെ കാണില്ലല്ലോ.

കോഴിപ്പൂവൻ കൂകാൻ ചിറകിട്ടടിക്കുന്നതു കേട്ടു്, അവൻ ചാടിയെണീററു. കരുവാൻ പട്, പട്, പട്,



എന്നു ദേഹം കുടഞ്ഞപ്പോൾ പൊടി നാലുപാടും പറന്നി ളകി. അവൻ തല ഉയർത്തി നിറഞ്ഞ കണ്ണുകളോടെ നോക്കി. ഓ, ആർക്കും അവനെ വേണ്ട.

"ഇവിടെ ഇനി നില്ക്കുന്നില്ല. എന്നെ ആർക്കും വേണ്ട". അവൻ അവിടെനിന്നു പോകാൻ തീരുമാനിച്ചു.

നേരം ഇരുട്ടിയപ്പോൾ തന്നെ കരുവാൻ വഴിയിലേക്കി റങ്ങി. കുറേ നടന്നപ്പോഴേക്കും ഇരുട്ടായി. വഴികാണാൻ മാത്രംനിലാവെളിച്ചമുണ്ടു്. നടന്നു് കുന്നിൻമുകളിലെ ത്തി. അവിടെനിന്നു മറുവശത്തുകൂടെ താഴെയിറങ്ങി. വീണ്ടും പെരുവഴിയിൽ കയറി. അവൻ നടന്നു വീട്ടിൽ നിന്നും വളരെയകലെയായി.

കൂടെപിറന്നവരെയും തള്ളയെയും വിട്ടുപോന്നതിൽ അവനു ദു:ഖം തോന്നി. പരിചയമുള്ള ഒന്നിനേയും ഇനി കാണില്ല. സാരമില്ല, അവൻ ആരുടേയും സഹായമില്ലാതെ സ്വന്തം മാർഗ്ഗത്തിൽ തന്നെ ജീവിക്കാൻ തീരുമാനിച്ചു.

ചെറിയ കുന്നുകളിലൂടെ, കുററിക്കാടുകളിലൂടെ,

വളഞ്ഞുതിരിഞ്ഞു പോകുന്ന ഒററയടിപ്പാതകൾ കടന്നു്, കരുവാൻ മുമ്പോട്ടു നീങ്ങി. അവൻ ചെറുതായതുകൊണ്ടു്, ഈ നടപ്പു കൂടുതൽ സൗകര്യമായിരുന്നു. നേരം വെളുത്തപ്പോഴേക്കും അവൻ വളരെ അകലെ എത്തിക്കഴിഞ്ഞിരുന്നു.

പാടത്തിൻെറ വരമ്പിലൂടെ നടന്നു് അക്കര കയറി. നല്ല വെയിൽ. അമ്പലമുററത്തെ ആൽത്തറയിൽ കയറിച്ചുരുണ്ടുകൂടി കിടന്നു് ഉറങ്ങി. നേരം ഇരുട്ടാകുന്നതു വരെ കിടന്നു. ആൽത്തറയിലിരുന്നു, മുറുക്കാൻ പൊതിയഴിച്ചു വെററിലയിൽ ചുണ്ണാമ്പു പുരട്ടുന്നതിനിടയിൽ, ഒരു വല്യമ്മാവൻ, നിക്കറിൻെറ പോക്കററിൽ കൈയിട്ടു താഴെ നിന്ന കൊച്ചുമോനോടു് പറഞ്ഞു: 'മെലിഞ്ഞു ചാകാറായിരിക്കുന്ന ഒരു കറുമ്പൻ പട്ടി. പിടലിയ്ക്കു തൂക്കി എറിയടാ.' കരുവാൻ ഭയന്നു വിറച്ചു. പക്ഷേ, അവരൊന്നും ചെയ്തില്ല. വഴിയേ കടന്നുപോയ സ്ക്കൂൾകുട്ടികൾ 'കില്ലപ്പട്ടി' യെന്നുവിളിച്ചു കല്ലെറിഞ്ഞു. രണ്ടു മൂന്നു കല്ല് അവൻെറ കാലിലും ദേഹത്തും കൊണ്ടു. താൻ അവിടെയുണ്ടെന്നു മററാരും അറിയാതിരിക്കാൻവേണ്ടി, കരച്ചിൽ അവൻ ഉള്ളിലൊതുക്കി. ഉള്ളിൽ വീർപ്പുമുട്ടി. അവൻ താടി നിലത്തു പററിച്ചു കിടന്നു. പകുതി കണ്ണടച്ച് അവരെ നോക്കി.

കരുവാൻ സന്ധ്യ മയങ്ങിയപ്പോൾ ആൽത്തറയിൽ നിന്നു വഴിയിലേയ്ക്കു ചാടി. വീണ്ടും നടപ്പു തുടർന്നു. അവൻ ഒരു പാടത്തിൻെറ കരയ്ക്കെത്തി. കരയിൽ നിൽക്കുന്ന ചെടികൾക്കിടയിലൂടെ പാടത്തിനക്കരെയുളള ചെറിയ പട്ടണം കണ്ടു. ധാരാളം വീടുകളുണ്ടു് അവിടെ. ആളുകൾ എന്തിനൊക്കെയോ അങ്ങോട്ടുമിങ്ങോട്ടും പരക്കം പായുന്നു. കുറെ സമയം അവൻ അതു നോക്കി നിന്നു.





പാടത്തിനരികിൽ കരിമ്പു് ആട്ടാൻ ഉണ്ടാക്കിയ ഒരു ചെറിയ മാടം അവൻ കണ്ടു. അവൻ നടന്നു് അതിലുള്ള വലിയ അടുപ്പിലെ ഉണങ്ങിയ ചാരത്തിൽ കയറിക്കിടന്നു. ഞാൻ ഇവിടെ എന്നും താമസിക്കും. എന്നും! അവൻ അതിൽ ചുരുണ്ടുകൂടി. എല്ലാവരോടും ദയയും സ്നേഹവും മാത്രം കാണിച്ചു് ഞാൻ ഇവിടെ കഴിഞ്ഞുകൂടും. അവൻ ക്ടട്, ക്ടട്, എന്നു് ചെവി കുടഞ്ഞു.

കരുവാൻ ഇടയ്ക്കിടെയ്ക്കു പാടത്തിൻെറ മറു കരയിൽ ചെല്ലും. പട്ടണത്തിൽ നിന്നു് ഉച്ഛിഷ്ടങ്ങൾ അവിടെയാണു കൊണ്ടു വന്നു മറിക്കുന്നതു്. അതിനിടയിൽ നിന്നു് ഇലകൾ കടിച്ചുമാററി കുഴച്ചളിച്ച ചോറും എല്ലും അവൻ തിന്നും. വിശപ്പടങ്ങുമ്പോൾ തിരിച്ചു വന്നു് അടുപ്പിനകത്തു കിടക്കും.

ആഴ്ചകളും മാസങ്ങളും കടന്നുപോയി. ആരും തന്നെ ശല്യപ്പെടുത്താൻ വരുന്നില്ല. എന്തൊരു സമാധാനമാണിവിടെയെന്നു് അവനു തോന്നി.

അവിടെ കിടന്നു നോക്കിയാൽ പട്ടണം നല്ലതുപോലെ കാണാം. ടെറസ്സുകളിലെ അയകളിൽ വീട്ടമ്മമാർ തുണി വിരിക്കുന്നു. കുട്ടികൾ പന്തു കളിക്കുന്നു. ചിലർ പട്ടം കയററുന്നു. യുവസുന്ദരികൾ ബാഗുകളുമായി കടകളിൽ കയറിയിറങ്ങുന്നു. കാളവണ്ടികൾ, റിക്ഷകൾ, കാറുകൾ, ബസ്സുകൾ—എല്ലാം റോഡിലൂടെ നീങ്ങുന്നു.

അന്നു രാവിലെ കരുവാൻ പട്ടണത്തിൽ പോകാൻ തീരുമാനിച്ചു. "അതെ, അവിടെ ചെന്നു് അവിടെയുള്ള കുട്ടികളുടെ കാലടികളിൽ മുത്തിയും മണത്തും സ്നേഹം കാണിക്കണം. തെരുതെരെ വാലാട്ടിക്കൊണ്ടു് ആ പിഞ്ചു കാലുകളിൽ ഉരുമ്മുമ്പോൾ, അവർ എൻെറ നെററിയിൽ തലോടാതിരിക്കുകയില്ല. ഞാൻ ചെറിയ

നായ്ക്കുട്ടിയല്ലേ, കുട്ടികൾ എന്നെ മടിയിലെടുത്തുവച്ചു നെററിയിൽ തലോടുകയും മുത്തം വയ്ക്കുകയും ചെയ്യും. ഞാനും അവരും കൂടി ഓടിക്കളിക്കും.''

സൂര്യൻ ആകാശത്തിലുയർന്നു. തെരുവുകളിൽ കുട്ടികളും മുതിർന്നവരും അങ്ങോട്ടുമിങ്ങോട്ടും സാധനങ്ങൾ വാങ്ങാനും വില്ക്കാനുമൊക്കെ ഓടിനടക്കുന്നു. ഒച്ചപ്പാടും ധൃതിയിലുളള നടപ്പും ബഹളവും പട്ടണത്തെ ജീവനുളളതാക്കി.

ഇതിനിടയിൽ കരുവാൻ പട്ടണത്തിലെത്തി. ക്ഷീണം തോന്നിയ കരുവാൻ നാക്കും നീട്ടി, വാലും താഴ്ത്തി നടന്നു. എല്ലാവരും തൻെറയടുത്തു് ഓടിയെത്തി നെറുകയിൽ തലോടി ഉമ്മവയ്ക്കുമെന്നാണു് അവൻ വിചാരിച്ചതു്. തൻെറ കറുത്ത നിറം ഭംഗിയുളളതാണെന്നു കുട്ടികൾ പറയും.ഹാവൂ. എന്നിട്ടു പേരും ചോദിക്കും.

പക്ഷേ, അതൊന്നും സംഭവിച്ചില്ല: നാക്കും നീട്ടി, വാലും താഴ്ത്തി, കിതച്ചു കിതച്ചു നടക്കുന്ന കരുവാനെ കണ്ട ക്ഷണത്തിൽ, ആളുകൾ ഓട്ടം തുടങ്ങി. പേപ്പട്ടിയല്ലേ ഇങ്ങനെ നടക്കുന്നതു്? ചെറുപ്പകാരികൾ, ബാഗുകളും തോളിൽ തൂക്കി, സാരിയുടെ അററം പൊക്കിപ്പിടിച്ചുകൊണ്ടു് ഓടി. കുട്ടികൾ അമ്പുപോലെ പാഞ്ഞു. ചെരിപ്പു പോയവർ, അതുപേക്ഷിച്ചിട്ടു് ഓടി. വൃദ്ധൻമാർ വടിയും കുത്തിയോടി. ബോംബു വീഴുമെന്നു കേൾക്കുമ്പോൾ ഒടുന്നതുപോലെ സർവ്വത്ര ഓട്ടം!

ആകെപ്പാടെ ബഹളമായി. തെരുതെരെ കതകുകൾ വലിച്ചടയ്ക്കപ്പെട്ടു! കുററിയും ഇരുമ്പു സാക്ഷയും ക്ടാ ക്ടാന്നു് ഇടുന്ന സ്വരം എങ്ങും കേട്ടു. ജനലുകൾ വലിച്ചടച്ചു. അമ്മമാർ കുട്ടികളെ മേശക്കീഴിലും കട്ടിലി

നടിയിലും ഒളുപ്പിച്ചു. ഒരു നിമിഷത്തിനുള്ളിൽ തെരുവു മുഴുവൻ ആളൊഴിഞ്ഞു!

"എൻെറ ദൈവമേ! എന്താണിതു്" കരുവാൻ നാലു പാടും നോക്കി. "ഇവർ എന്നെ എന്തിനു ഭയപ്പെടുന്നു! ഒരു കാര്യവുമില്ലല്ലോ."

കരുവാൻ സാവധാനം തെരുവിലൂടെ നടന്നു. നാൽക്കവലയിൽ എത്തി. അവിടെ ഒരു ഫൗണ്ടനിൽനിന്നു പളുങ്കുപോലുള്ള വെള്ളം ആകാശത്തിലുയർന്നു വീഴുന്നു. ഫൗണ്ടൻെറ ചുററുമുള്ള വിസ്തൃതമായ കുളത്തിൻെറ ഭിത്തിയിൽ ഒരു ബാലൻ ഇരുപ്പുണ്ടു്. കരുവാൻ പെട്ടെന്നു് അവൻെറ മുമ്പിൽ നിന്നു. ബാലനും കരുവാനും മുഖത്തോടു മുഖം നോക്കി.

'കുട്ടിമാത്രം എന്തുകൊണ്ടോടിയില്ല?' കരുവാൻ അവൻെറ കണ്ണിൽതന്നെ തുറിച്ചുനോക്കി. 'ഞാൻ ആരെയും ഉപദ്രവിക്കുകയില്ല. ഞാൻ ഒരു തീരെ ചെറിയ പട്ടിക്കുഞ്ഞു മാത്രമല്ലേ?'

"ശരിതന്നെ" ബാലൻ അൽഭുതത്തോടെ പറഞ്ഞു. "എല്ലാവരും നിന്നെ ഭയപ്പെട്ടു. പേയിളകിയ നീ അവരെ കടിച്ചു ശരിയാക്കുമെന്നു് അവർ പേടിച്ചു. പോരെങ്കിൽ നീ ഒരു തടിയൻ പട്ടിയുമല്ലേ ? ഞാനും കുറച്ചു് ഓടിയതാണു്. പക്ഷേ, എൻെറ മുത്തച്ഛൻ എന്നോടു പേപ്പട്ടിയുടെ ശരിയായ ലക്ഷണങ്ങൾ പറഞ്ഞിട്ടുണ്ടു്. അതു നിനക്കില്ലെന്നു ഞാൻ കണ്ടു. മാത്രവുമല്ല, ഒന്നിനേയും പേടിക്കരുതെന്നും അച്ഛൻ പറഞ്ഞിട്ടുണ്ടു്, തടിയാ!"

"തടിയനോ ? ഞാനോ, തടിയൻ ?" ആശ്ചര്യത്തോടെ കരുവാൻ തലയാട്ടി. "ഞാൻ ലോകത്തിലെ ഏററവും

ചെറിയ പട്ടിയല്ലേ? പോരെങ്കിൽ, മെലിഞ്ഞവനും, വിരൂപനും-അതുകൊണ്ടല്ലേ, ഞാൻ വീടു വിടേണ്ടിവന്നതും."

"നിനക്കു് അബദ്ധം പററി" ബാലൻ അവൻെറ മുഖത്തേക്കു വിരൽ ചൂണ്ടി. 'നീ ഫൗണ്ടനിലെ വെള്ളത്തിലേയ്ക്കു് ഒന്നു നോക്ക്.'

ഓടിച്ചെന്നു ബാലൻ ഫൗണ്ടൻെറ ടാപ് പൂട്ടി. കുളം നിശ്ചലമായി.

കരുവാൻ അരഭിത്തിയിൽനിന്നു് പളുങ്കുപോലെ തെളിഞ്ഞ വെള്ളത്തിൽ നോക്കി. ഹോ! എത്ര വലിയ തടിയൻ പട്ടി! ഒരസ്സൽ അൽസേഷ്യൻ പട്ടിതന്നെ. തൻെറ തലയ്ക്കു വീട്ടിലെ മൂരിക്കുട്ടൻെറ തലയുടെ വലിപ്പമുണ്ടു്! വലിയ കണ്ണുകൾ തീപോലെ ജ്വലിക്കുന്നു. തടിച്ച വാലു പിറകിൽ നീണ്ടുനിവർന്നങ്ങനെ കിടക്കുകയല്ലേ?



വെള്ളത്തിലെ പ്രതിച്ഛായ നോക്കി കരുവാൻ ഒന്നു കുരച്ചു. ബൗ, ബൗ, ബൗ, പട്ടണംമുഴുവൻ കുലുങ്ങി യെന്നു തോന്നി. "ഓ എനിക്കു് എന്തു സംഭവിച്ചു? അയ്യോ, ഇങ്ങനെ ?"

"നീ വളർന്നു, അത്രതന്നെ." ബാലൻ ചിരിച്ചു. "നീ എത്ര സുന്ദരനായിരിക്കുന്നു. ഒരു ഒന്നാംതരം അൽസേഷ്യൻ. നീ ആരെയും കടിക്കുകയില്ലെന്നു സത്യം ചെയ്യുമോ? എങ്കിൽ ഞാൻ എല്ലാവരേയും വിളിക്കാം. അവർ വാതിൽ തട്ടിത്തുറന്നു പുറത്തുവരും."

കരുവാൻ സമ്മതിച്ചു വാലാട്ടി. ബാലൻ ഓടി, വീടുകളിൽ ചെന്നു വിവരം അറിയിച്ചു.

അല്പസമയത്തിനുള്ളിൽ കരുവാന്റെ ചുററും ഒരു വലിയ ജനക്കൂട്ടം നിരന്നു. അവനെ കാണാൻ വലിയ തിക്കും തിരക്കുമായി. കുട്ടികളെ മുതിർന്നവർ തോളിലിരുത്തി. പൊക്കം കുറഞ്ഞവർ മുമ്പിൽ നിൽക്കുന്നവരുടെ കഴുത്തിനിടയിലൂടെ എത്തിവലിഞ്ഞുനോക്കി.

കുറേ കുട്ടികൾ ഇടയിലൂടെ നുഴഞ്ഞു് ആൾവലയത്തിനുള്ളിൽ കയറി. അവർ അവന്റെ നെററിയിൽ തലോടുകയും ചെവിയിൽ പിടിക്കുകയും വാലിൽ കൈ ഉയർത്തുകയും ചെയ്തു. കരുവാന്റെ കണ്ണുകൾ സന്തോഷം കൊണ്ടു് ഈറനണിഞ്ഞു. അതെ, എല്ലാവരും അവനെ സ്നേഹിക്കുന്നു.

കുറെക്കഴിഞ്ഞു് ആളുകൾ പിരിഞ്ഞു. ബാലനും അവന്റെ നാലു കൊച്ചു കൂട്ടുകാരും മാത്രം ശേഷിച്ചു. അവരും കരുവാനും കൂടി പാടത്തെ ലക്ഷ്യമാക്കി നടന്നു.

അവർക്കെതിരെ വന്ന ജീപ്പിൽനിന്ന് ഉച്ചഭാഷിണിയിലൂടെ വിളിച്ചു പറയുന്നതു കേട്ടു. "നാളെ ടൗൺഹാളിൽ നായ് പ്രദർശനം. ഏററവും നല്ല നായ്ക്കു് സ്വർണ്ണച്ചെയിനിൽ ഒരു പവൻ സമ്മാനം."

"കരുവാനേയും നമുക്കു് പ്രദർശനത്തിനു കൊണ്ടുപോകണം" ബാലൻ പറഞ്ഞു. "കൊച്ചമ്മമാരുടെ നായ്ക്കൾക്കേ സമ്മാനംകിട്ടൂ, എന്നാലും നമുക്കു കൊണ്ടുപോകാം."

അടുത്ത ദിവസം രാവിലെ ബാലൻ കരുവാനെ കുളിപ്പിച്ചു തുടച്ചു. അവൻെറ നെറുകയിൽ തലോടി. അവൻെറ കഴുത്തിൽ 'കരുവാൻ' എന്നെഴുതിയ കടലാസ്സു കെട്ടിയിട്ടു. എന്നിട്ടു് അവനെയും കൊണ്ടു ടൗൺ ഹാളിലേക്കു് നടന്നു.

നൂറോളം പട്ടികൾ ടൗൺഹാളിൽ നിരന്നു. ഓരോന്നിൻേറയും കഴുത്തിൽ പേരു് എഴുതി കെട്ടിത്തൂക്കിയിട്ടുണ്ടു്. ബാലൻ ഒരു കടലാസ്സിൽ 'കരുവാൻ' എന്നു് എഴുതി അതു് ഒരു ചരടിൽ ബന്ധിച്ച് അവൻെറ കഴുത്തിൽ കെട്ടി.

ടൗൺഹാളിൽ പട്ടികളുടെ ബഹളമാണു്. 'ബൗ, ബൗ,' 'ഭൂം, ഭൂം" . . .'ഹോക്കു്', 'ഹോക്കു്' 'ഹ്കി, ഹ്കി' ഇങ്ങനെ പല സ്വരത്തിലുളള കുര. സിൽക്കുസാരിയണിഞ്ഞ അകത്തമ്മമാരും പാൻറും ടൈയും ധരിച്ച ഭർത്താക്കൻമാരും വരാന്തയിൽ അങ്ങുമിങ്ങും നടക്കുന്നു. ജഡ്ജിമാർ ഓരോ നായ്ക്കളേയും നോക്കി മാർക്കിടുകയാണു്.

പെട്ടെന്നു മൈക്കിലൂടെ ഒരു സ്വരം: "ഫലപ്രഖ്യാപനം ഉടനെ നടത്തുന്നതാണു്. തുടർന്നു സമ്മാനവും നൽകും. എല്ലാവരും മുൻപിലത്തെ സീററുകളിൽ ഇരിക്കുക."

എല്ലാവരും—ആണും പെണ്ണും കുട്ടികളും—ഓടിച്ചെന്നു കസേരകളിലിരുന്നു. വേദിയിൽ പ്രധാന ജഡ്ജി മൈക്കിനു മുമ്പിലെത്തി, ഫലപ്രഖ്യാപനം നടത്താൻ.

"ഒന്നാം സമ്മാനം ലഭിച്ചിരിക്കുന്നതു് . . ." കസേരകളിലിരുന്നവർ ഓരോരുത്തരും കൊക്കിനെപ്പോലെ കഴുത്തു നീട്ടി, ചെവി കൂർപ്പിച്ചിരുന്നു. "ഒന്നാം സമ്മാനം, കരുവാനു്. കരുവാനുമായി ഉടമസ്ഥൻ മുമ്പോട്ടു വരിക."

"കരുവാനോ ? ഏതു കരുവാൻ ?" എല്ലാവരും നാലു പാടും നോക്കി!



ബാലൻ കരുവാനെ ചെവിയ്ക്കു പിടിച്ചുകൊണ്ടു് വേദിയിലെത്തി. ജഡ്ജിതന്നെ, മദ്ധ്യത്തിൽ പവൻ തൂങ്ങുന്ന സ്വർണ്ണച്ചെയിൻ കരുവാൻെറ കഴുത്തിൽ കെട്ടി. ഹാളിൽ കൈയടിയുടെ ശബ്ദം മുഴങ്ങി. ബാലൻെറ മുഖത്തു പുഞ്ചിരി വിരിഞ്ഞു. അവൻ കരുവാനെയും പിടിച്ചുകൊണ്ടു താഴെയിറങ്ങി. ഇരുവശത്തും കരുവാനിൽ ദൃഷ്ടി പതിച്ചുകൊണ്ടിരിക്കുന്ന സദസ്സിൻെറ നടുവിലൂടെ ബാലനും കരുവാനും നടന്നുപോയി.

സദസ്സിൻെറ പിറകിൽ നിന്നിരുന്ന നായ്ക്കളുടെ നടുവിലൂടെ നടക്കുംമ്പോൾ, കരുവാൻ തല ഉയറത്തിപ്പിടിച്ചിരുന്നു. പവൻ അവൻെറ കഴുത്തിൽ കിടന്നാടി. അവർ വഴിയിലിറങ്ങി, പാടത്തേക്കു നടന്നു.

അടുത്ത ദിവസം മുനിസിപ്പാലിററി നീണ്ട ചർച്ചയ്ക്കുശേഷം ഒരു തീരുമാനമെടുത്തു. കരുവാനെ മുനിസിപ്പാലിററി ദത്തെടുക്കുന്നു, അമ്പലക്കൂററനെപ്പോലെ കരുവാനും തെരുവിൽ ഇഷ്ടംപോലെ നടന്നുകൊള്ളട്ടെ. ആരും അവനെ ഉപദ്രവിക്കാനോ പൗണ്ടിൽ പിടിച്ചുകെട്ടാനോ പാടില്ല. അവൻ നമ്മുടെ പൊതു സ്വത്താണു്, അഭിമാനമാണു്.

പിറെറ ദിവസം കരുവാൻ അവൻെറ ചാരക്കൂട്ടിൽ നിന്നു തെരുവിലെത്തി. ഫൗണ്ടനടുത്തു വന്നു് അവൻ തലയുയർത്തി നിന്നപ്പോൾ, കുട്ടികൾ ആർത്തുവിളിച്ചു് ഓടിയെത്തി. അവർ അവനു് ഇറച്ചിയും ചോറും കൊടുത്തു. കുട്ടികൾ അവനുമൊത്തു് ചാടിക്കളിച്ചു. കരുവാൻെറ മുകളിലൂടെ അവർ കവച്ചു ചാടി. അവനെയും കൊണ്ടു് അവർ ഫൗണ്ടനു ചുററും ഓടി.

അടുത്ത ദിവസം മുനിസിപ്പാലിററി അവനുവേണ്ടി ഒരു കൂടും പണിതു. ഓരോ ദിവസവും കരുവാൻെറ അടുത്തു് കൂടുതൽക്കൂടുതൽ കുട്ടികൾ വന്നുകൊണ്ടിരുന്നു. അവരെല്ലാം അവൻെറ കൂടെ ചാടിക്കളിച്ചു.

കരുവാൻ സന്തോഷം കൊണ്ടു മതിമറന്നു. ക്ളാസു്



വിട്ടു കൂട്ടമായി വരുന്ന കുട്ടികളുടെ മുമ്പിൽ, ഒരു ജാഥ നയിക്കുന്നവനെപ്പോലെ തലയുയർത്തി അവൻ നടന്നു. അവൻ കുട്ടികളെ അന്തമററു് സ്നേഹിച്ചു, കുട്ടികൾ അവനേയും.

